മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

സെപ്റ്റംബർ 2003



2002–2003 അദ്ധ്യയന വർഷത്തിലെ സഭാംഗങ്ങളായ റാങ്ക് ജേതാക്കൾ
പ. കാതോലിക്കാ ബാവാ തിരുമേനിയോടൊപ്പം

ഓണാശംസകൾ



# മലങ്കരസഭ

ലക്കം 9, പുസ്തകം 59
സെപ്റ്റംബർ 2003






## വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റ പ്രതി | : | 7 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |


*Cover Design & Type Setting:-*
M.S. Graphics, Devalokam.


CONTENTS

# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 2573234
e-mail: malankara@sancharnet.in



# താളാത്മക സമൂഹത്തിന്റെ അനിവാര്യത

ഫാ. ഡോ. ജോൺ പണിക്കർ

**ചി**ങ്ങമാസം ഓണമാസമാണ്. പുരാതന കാലത്തു കേരളം ഭരിച്ച മഹാബലിയോടു ചേർന്നുള്ള ഐതിഹമെന്ന നിലയിലും കേരളത്തിലെ കാർഷീകോത്സവം എന്ന നിലയിലും മലയാളികൾ ഓണത്തെ വിലയിരുത്തുന്നു. കള്ളവും ചതിവുമില്ലാതെ മനുഷ്യരെല്ലാം ഒന്നായി വസിച്ച സുവർണ്ണകാലമായിരുന്ന മഹാബലിയുഗത്തെ ഇവിടെ സ്മരിക്കുന്നു. കർഷകനും പ്രകൃതിയും തമ്മിലുള്ള പവിത്രബന്ധത്തിലെ വിശുദ്ധിയും ആത്മാർത്ഥതയും മനുഷ്യബന്ധങ്ങളിൽ ഉണ്ടാകണമെന്നും ഓണം ഓർമ്മിപ്പിക്കുന്നു.

പൗരസ്ത്യ ക്രൈസ്തവ ചിന്തയിൽ, മനുഷ്യനെ ദൈവീകരിക്കുവാൻ ദൈവം മനുഷ്യനായി എന്ന ദർശനം ഉണ്ട് (അലക്സാന്ത്രിയായിലെ വി. അത്താനാസ്യോസ്). പാപത്തിലൂടെ വികലമാക്കപ്പെട്ട സൃഷ്ടിയുടെ മുഴുവൻ വീണ്ടെടുപ്പിനായി മനുഷ്യാവതാരം ചെയ്ത ദൈവം മഹായാഗമായി എന്നും സഭ പഠിപ്പിക്കുന്നുണ്ട്. വി. കുർബ്ബാന അർപ്പണം വഴി സത്യക്രിസ്ത്യാനികൾ കൗദാശികമായി ഈ മഹാബലിയിൽ ദിനംപ്രതി പങ്കാളികളാകുന്നു.

ഇന്ന്, മനുഷ്യമനസ്സിൽ സങ്കുചിതചിന്ത വളർന്നിരിക്കുന്നതുകൊണ്ട് തീവ്രവാദവും വർഗ്ഗീയ ചിന്തകളും സമൂഹത്തിൽ ശക്തിപ്പെടുന്നു. പലസ്തീനിലും മറ്റു വിദേശ നാടുകളിലുമുള്ള സംഘർഷങ്ങൾ മുതൽ മുംബൈയിലെ ബോംബ് സ്ഫോടനം വരെയുള്ള ദുരന്തങ്ങൾ മാനവജാതിയുടെ ചരിത്രത്തിലെ കറുത്ത പാടുകളാണ്. സ്വസഹോദരനിൽ ഈശ്വരസ്വരൂപവും സാദൃശ്യവും ദർശിക്കുവാൻ കഴിയാത്ത മനുഷ്യന് യേശുക്രിസ്തുവിലൂടെ സാദ്ധ്യമായ വീണ്ടെടുപ്പു പ്രാപ്യമാകയില്ല. അന്ധകാരത്തിലിരിക്കുന്നവർക്ക് ഓണം നൽകുന്ന നന്മയുടെയും വിശാല മനസ്ഥിതിയുടെയും സന്ദേശങ്ങൾ ഉൾക്കൊള്ളാനും സാധിക്കുകയില്ല.

സംഘർഷങ്ങൾ വർദ്ധിച്ചിരിക്കുന്ന ഈ യുഗത്തിൽ നല്ല വ്യക്തിത്വങ്ങൾ വളർന്നുവരേണ്ടിയിരിക്കുന്നു. മഹാത്മാ ഗാന്ധിയെക്കുറിച്ചു ഡോ. എസ്. രാധാകൃഷ്ണന്റെ അഭിപ്രായം: "മനുഷ്യന്റെ മഹത്വം അവൻ ഉണ്ടാക്കുകയും തകർക്കുകയും ചെയ്യുന്ന സാമ്രാജ്യങ്ങളിലല്ല; മറിച്ച്, സത്യവും നന്മയും ആരാഞ്ഞുകൊണ്ടുള്ള അവന്റെ ആത്മാവിന്റെ കാലാനുസൃതമായ വളർച്ചയിലാണ്." ഈ വളർച്ച പ്രാപിക്കുവാൻ ശരിയായ വിദ്യാഭ്യാസവും യഥാർത്ഥ മതജ്ഞാനവും ആവശ്യമാണ്.

i) ശരിയായ വിദ്യാഭ്യാസം:- മനുഷ്യനെ മനുഷ്യനായിതന്നെ അംഗീകരിക്കുന്ന മനുഷ്യത്വത്തിന്റെ സമഗ്രമായ വികാസമാണ് വിദ്യാഭ്യാസത്തിന്റെ ആത്യന്തികമായ ലക്ഷ്യം. "ഭാരതത്തിന്റെ ഭാവി ഇന്നത്തെ ക്ലാസ്സ് മുറികളിലാണെന്ന" കോത്താരി കമ്മീഷന്റെ പരാമർശം ശ്രദ്ധേയമാണ്. കച്ചവട മനഃസ്ഥിതിയുടെ വിദ്യാഭ്യാസത്തിന്റെ വളർച്ച മനുഷ്യത്വ വികാസത്തിനു വിനയായിതന്നെ നിലനിൽക്കും. രാജ്യത്തോടും അതിന്റെ ധന്യമായ സംസ്ക്കാരത്തോടും സമൂഹത്തോടും വ്യക്തികളോടുമൊക്കെ ക്രിയാത്മകമായ ഇടപെടലുകൾ നടത്തുവാൻ കഴിവുള്ള വ്യക്തിത്വങ്ങളെ വാർത്തെടുക്കുവാൻ നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിനു കഴിയണം.

ii) യഥാർത്ഥ മതജ്ഞാനം: യഥാർത്ഥ മതജ്ഞാനത്തിന്റെ അഭാവം മത തീവ്രവാദത്തിന്റെ വളർച്ചക്കു കാരണമാകുന്നു. വർഗ്ഗീയ കലാപങ്ങളിൽ കൊല്ലപ്പെടുന്ന ആളുകളുടെ കണക്കെടുത്താൽ മതതീവ്രവാദത്തിന്റെ ശക്തി മനസ്സിലാക്കാവുന്നതേയുള്ളു. മതങ്ങളുടെ സത്തയെ ശരിയായ രീതിയിൽ ഉൾക്കൊള്ളുവാനുള്ള കഴിവ് മനുഷ്യന് നഷ്ടമായിരിക്കുന്നു.

മതജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യമായി പൗരസ്ത്യ സഭകൾ വിഭാവനം ചെയ്യുന്ന ദൈവീകരണം എന്നത് ലോകത്തിൽ ജീവിച്ച് തിന്മകളോടു പടവെട്ടി നേടിയെടുക്കേണ്ട വിശുദ്ധിയാണ്. ദൈവത്തെ സത്യത്തിലും ആത്മാവിലും ആരാധിക്കണമെന്നും അയൽക്കാരനെയും ശത്രുവിനെയും സ്നേഹിക്കണമെന്നും ഇവിടെ നിഷ്ക്കർഷിക്കുന്നുണ്ട്. ഭിക്ഷക്കാരനിലും രാജാവിലും പ്രപഞ്ചത്തിലെ എല്ലാ ജീവജാലങ്ങളിലും കാണുന്ന ജീവാത്മാവെന്നത് പരമാത്മാവെന്ന ഏകസത്യത്തിന്റെ ഭാഗമാണെന്ന് ഹൈന്ദവ ദർശനവും അനുശാസിക്കുന്നു. തത്വമസി, അഹംബ്രഹ്മാസ്മി എന്നിവയുടെ അർത്ഥം മനസ്സിലാക്കുന്നവരാരും മതതീവ്രവാദികളാകില്ല. "സ്വർഗ്ഗ സംഗീതം" എന്ന കവിതയിൽ വയലാർ പറഞ്ഞിരിക്കുന്നതുപോലെ വാളല്ല നമുക്കിന്നാവശ്യം; മറിച്ച് വിവേകമെന്ന വീണ ഉപയോഗിച്ച് സമൂഹത്തിന്റെ താളാത്മകത വീണ്ടെടുക്കുക എന്നതാണ്.

❖

# മഹാപുരോഹിത സന്ദേശം



വാത്സല്യമുള്ളവരേ,

സെപ്റ്റംബർ 14 സ്ലീബാപ്പെരുന്നാൾ ദിനമാണ്. നാലാം നൂറ്റാണ്ടിന്റെ ആദ്യ ഘട്ടത്തിൽ കുസ്തന്തീനോസ് രാജാവിന്റെ അമ്മയായ ഹേലനി രാജ്ഞി റോമിൽ നിന്ന് യെരുശലേമിലേക്കു പോയി കർത്താവിന്റെ കുരിശു കണ്ടെടുത്തു പ്രതിഷ്ഠിച്ചതിന്റെ അനുസ്മരണ. സത്യവിശ്വാസികളായ നാം നമ്മിൽ മുദ്രിതമായിരിക്കുന്നതും മറഞ്ഞുകിടക്കുന്നതുമായ വി. സ്ലീബായുടെ അടയാളത്തെ ലോകത്തിനു മുമ്പിൽ പ്രതിഷ്ഠിക്കുവാനുള്ള ആഹ്വാനമാണിവിടെ.

കർത്താവിന്റെ ക്രൂശ് കഷ്ടതയുടെയും സഹനത്തിന്റെയും ജീവൻ നൽകുന്ന സ്നേഹത്തിന്റെയും പ്രതീകമാണ്. അതിൽ നിന്നു നമുക്കു ലഭ്യമാകുന്നത് വിമോചനത്തിന്റെയും ഉയർപ്പിന്റെയും പ്രത്യാശയുടെയും സന്ദേശമാണ്. മോശ പിത്തളസർപ്പത്തെ മരുഭൂമിയിൽ ഉയർത്തിയതുപോലെ മനുഷ്യപുത്രൻ കാൽവറിയിൽ കുരിശിൻമേൽ ഉയർത്തപ്പെട്ടു. സർപ്പദംശനമേറ്റവർ പിത്തള സർപ്പത്തെ നോക്കി സൗഖ്യം പ്രാപിച്ചതുപോലെ പാപവിഷത്തിൽ കഴിയുന്നവർ ക്രിസ്തുവിനെ നോക്കിയാൽ ജീവൻ പ്രാപിക്കും. ക്രൂശിലേക്കു നമ്മുടെ ദൃഷ്ടി ഉയർത്തുമ്പോൾ നമ്മുടെ ഹൃദയം സ്നേഹം കൊണ്ടും കൃതജ്ഞതകൊണ്ടും നിറയണം. കാരണം, കുരിശിൽ നിന്നൊഴുകുന്ന സ്നേഹത്തിന്റെ അളവു നമുക്കു നിർവ്വചിക്കുവാൻ സാദ്ധ്യമല്ല എന്നതു തന്നെയാണ്.

കുരിശു നമുക്കു ശത്രുവിന്റെ മേലുള്ള വിജയത്തിന്റെ പതാകയാണ്. വാഴ്ചകളെയും അധികാരങ്ങളെയും (പൈശാചിക ശക്തികളെ) ആയുധവർഗ്ഗം വെപ്പിച്ച് കർത്താവ് ക്രൂശിൽ അവരുടെമേൽ ജയോത്സവം കൊണ്ടാടി. (കൊലോ. 2:15) മനുഷ്യനെ അടക്കി വാണിരുന്ന പൈശാചിക ശക്തികളുടെ മേൽ കർത്താവു ക്രൂശുമരണത്തിൽക്കൂടി വിജയം വരിച്ചു.

കർത്താവിന്റെ കുരിശ് നമുക്ക് ലഭിച്ചിരിക്കുന്ന വിമോചനത്തിന്റെ വലിയ അടയാളമാണ്. മരണത്തിന്റെ അധികാരിയായ പിശാചിനെ കർത്താവു തന്റെ മരണത്താൽ നീക്കി ജീവപര്യന്തം മരണ ഭീതിയാൽ അടിമകളായിരുന്നവരെ ഒക്കെയും വിടുവിച്ചു (എബ്രാ. 2:15). ഇതു ക്രിസ്ത്യാനികളുടെ വലിയ ഉത്തരവാദിത്വത്തെ വിളിച്ചറിയിക്കുന്നു: അന്യായ ബന്ധനങ്ങളെ അഴിക്കുക; നുകത്തിന്റെ അടിമക്കയറുകളെ പൊട്ടിക്കുക; വിശപ്പുള്ളവന് അപ്പം നുറുക്കിക്കൊടുക്കുക; അലഞ്ഞു നടക്കുന്ന സാധുക്കളെ സംരക്ഷിക്കുക-ഇതാണ് കുരിശു നമുക്കു നൽകുന്ന ഉത്തരവാദിത്വം.

നമ്മുടെ പ്രശംസ കർത്താവിന്റെ ക്രൂശിൽ മാത്രമാകണം. എനിക്കോ നമ്മുടെ കർത്താവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത് എന്ന പൗലോസ് ശ്ലീഹായുടെ പ്രാർത്ഥന നാം ദിനംപ്രതി ഉരുവിടണം. നമ്മുടെ രക്ഷയുടെ ഉറവയായി നാം ക്രൂശിനെ കാണണം. അതിന്റെ മുമ്പിൽ നാം കൃതജ്ഞതാപൂർവ്വം തലവണക്കണം. നമ്മേ സ്നേഹിച്ച് നമുക്കുവേണ്ടി സ്വജീവനെ അർപ്പിച്ച അരുമ രക്ഷകന്റെ മുമ്പിൽ നാം നമ്മെ തന്നെ സമർപ്പിക്കണം.

ക്രൂശിന്റെ ചുവട്ടിൽ സമർപ്പണത്തോടെ അണിനിരക്കുന്നവരുടെമേൽ കർത്താവിന്റെ ദൃഷ്ടി പതിയും. അതു നമ്മെ ചില പ്രത്യേക ദൗത്യങ്ങൾ ഏൽപ്പിക്കുന്നതായിരിക്കാം. പലരേയും സഹായിക്കാനും സംരക്ഷിക്കാനുമുള്ള ദൗത്യമായിരിക്കാം ചിലപ്പോൾ അവിടുന്നു നമ്മെ ഏൽപിക്കുന്നത്. ഏതു ദൗത്യവും ഏതവസരത്തിലും നിവർത്തിപ്പാൻ കർത്താവിന്റെ ക്രൂശിനോടു ചേർന്നു നിൽക്കുന്ന ഏവർക്കും സംഗതിയാകട്ടെ എന്നു നാം ആശംസിക്കുന്നു. ഏവരെയും സർവ്വശക്തനായ ദൈവം തമ്പുരാൻ തന്റെ വലതുകരം നീട്ടി അനുഗ്രഹിക്കട്ടെ!

## മലങ്കരസഭ വരിസംഖ്യ

ഇന്ത്യയിൽ

| | |
|---|---|
| ഒറ്റപ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ. |

*വിദേശത്തേക്ക്*

ഒരു വർഷം : 600 രൂപ.

# സഭയും അത്മായരും

ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ

സഭയിൽ അത്മായർക്ക് പ്രത്യേകിച്ച് കാര്യമൊന്നുമില്ലെന്നൊരു ധാരണയുണ്ട്. സഭയെന്നത് വൈദികമേലദ്ധ്യക്ഷന്മാരാണ് (വേണമെങ്കിൽ പട്ടക്കാരെയും കൂട്ടാം) എന്ന മിഥ്യാബോധം ജനങ്ങളുടെയിടയിൽ വളർത്തിയതുകൊണ്ടുണ്ടായ ഫലമാണിത്. ഈ കാഴ്ചപ്പാട് നിലനിൽക്കുന്നതുകൊണ്ട് അത്മായർക്ക് സഭാസേവനത്തിനുള്ള ഒരു സാഹചര്യം കിട്ടാതെവരുന്നു. തന്മൂലം അവരുടെ സേവനം സഭയ്ക്ക് വേണ്ടവിധം പ്രയോജനപ്പെടുത്തുവാൻ സാധിക്കുന്നില്ല. അത്മായരുടെ പ്രവർത്തനരംഗം ഇതുവരെ പള്ളിസ്വത്തുക്കൾ കൈകാര്യം ചെയ്യുന്നതു മാത്രമായി പരിമിതപ്പെടുത്തിയിരുന്നു. എന്നാൽ അടുത്ത കാലത്തുണ്ടായ ആത്മീയ പ്രസ്ഥാനങ്ങളുടെ വളർച്ചയോടെ അവർക്ക് പ്രവർത്തിക്കാനുള്ള രംഗം തുറന്നുകിട്ടിയിട്ടുണ്ട്. എങ്കിലും അവരുടെ ശുശ്രൂഷയുടെ സ്വഭാവത്തെ സംബന്ധിച്ച് ഇപ്പോഴും ഒരു സന്ദിഗ്ദ്ധാവസ്ഥ നിലനിൽക്കുന്നു. അതിനാൽ ഇതു സംബന്ധിച്ച് കാര്യമായ ചർച്ചകൾ ഇടവക-ഭദ്രാസന തലങ്ങളിൽ അടിയന്തരമായി നടക്കേണ്ടതുണ്ട്.

ആരാണ് അത്മായർ? അവർ തീർച്ചയായും സഭാംഗങ്ങൾ തന്നെ. എന്നാൽ അവിടംകൊണ്ടു തീർന്നില്ല. അവർ ദൈവത്തിന്റെ ജനമാണ്. സഭയുടെ വിശുദ്ധിയുടെ പങ്കാളികളുമാണ്. സഭ കർത്താവിന്റെ ശരീരവും, അതുവഴി, വിശുദ്ധവും ആകുന്നുവെന്ന് വി. പൗലോസ് പറയുമ്പോൾ അത് എല്ലാ സഭാംഗങ്ങളെയും ഉദ്ദേശിച്ചാണ്. അവർ കർത്തൃശരീരത്തിലെ ഭാഗങ്ങളെങ്കിൽ കർത്താവിൽ നിന്ന് സഭയ്ക്കു ലബ്ധമായ വിശുദ്ധിയിൽ നിന്ന് അവർ അന്യരുമല്ല. വി. പൗലോസ് തന്റെ കത്തുകളിൽ അതുകൊണ്ടു തന്നെ അവരെ 'വിശുദ്ധന്മാർ' എന്ന് സംബോധന ചെയ്യുന്നു. എന്നാൽ ഈ വിശുദ്ധന്മാർ സാവകാശം അത്മായർ എന്ന പേരു സ്വീകരിച്ച് പിൻനിരയിലേക്കു മാറി. അതോടെ, സഭയിൽ അവർക്കുള്ള പ്രത്യേക പ്രവർത്തനങ്ങൾ മരവിച്ച് നിർജ്ജീവമായിത്തീർന്നിരിക്കുകയാണ്. അതുകൊണ്ട് അവരുടെ പങ്കിനെക്കുറിച്ച് വ്യക്തമാക്കേണ്ടതിന്റെ പ്രസക്തി വർദ്ധിച്ചുവരുന്നു.

ചരിത്രപരമായി അത്മായർ സഭയിൽ വളരെ പ്രധാനപ്പെട്ട പങ്കാണ് വഹിച്ചിരുന്നത്. അതു വെളിവാകുന്നതോടെ ആധുനിക കാലത്ത് അവർക്ക് എത്രത്തോളം പ്രവർത്തിക്കാം എന്നതിന്റെ ഏകദേശ രൂപം വ്യക്തമാകും. കർത്താവിൽ നിന്ന് പ്രാപിക്കുന്ന കൃപകൾ അനുസരിച്ച് പ്രവർത്തിക്കാൻ ഓരോരുവനും ബാദ്ധ്യസ്ഥനാണ്. അതുസംബന്ധിച്ച് ആദിമ ക്രിസ്ത്യാനികൾക്ക് ബോദ്ധ്യം ഉണ്ടായിരുന്നു. അപ്പോസ്തോല പ്രവൃത്തികളിൽ പറയുന്ന യോഗം ശ്ലീഹന്മാരുടെ സുന്നഹദോസ് എന്നാണറിയപ്പെടുന്നതെങ്കിലും അതിൽ വിശ്വാസികളായ സ്ത്രീകളും പുരുഷന്മാരും പ്രാർത്ഥനയോടെ സംബന്ധിച്ചിരുന്നു. അതുപോലെ അത്മായ നേതൃത്വവും സഭ അംഗീകരിച്ചിരുന്നു. ഒറിഗൺ അലക്സാന്ത്രിയായിലെ പ്രശസ്തമായ വേദശാസ്ത്ര അക്കാദമി നടത്തിക്കൊണ്ടിരുന്നതും; ധാരാളം ബിഷപ്പുമാർ സഭയിലുണ്ടായിരുന്നിട്ടും സഭയെ പ്രതിനിധീകരിച്ച് റോമാ ചക്രവർത്തിയായിരുന്ന ഫിലിപ്പിന് ക്രിസ്തീയ വിശ്വാസം സംബന്ധിച്ച് പ്രബോധനം നൽകിയതും അത്മായനായിട്ടായിരുന്നു. സഭ മാനിക്കുന്ന അലക്സാന്ത്രിയയിലെ ക്ലീമീസ്, യുസ്തീൻ, തെർത്തുല്യൻ തുടങ്ങിയ അവൈദികരാണ് ക്രൈസ്തവ വേദശാസ്ത്രത്തിന്റെ ഉപജ്ഞാതാക്കൾ. ദയറാ പ്രസ്ഥാനംതന്നെ സഭയിൽ വളർന്നത് ഒരു അത്മായമുന്നേറ്റമായിട്ടാണ്. വി. അന്തോനിയോസിനെ പോലുള്ളവർക്ക് ശെമ്മാശപദവി പോലും ഇല്ലായിരുന്നു.

ഇന്നും അത്മായർ അർഹിക്കുന്ന പ്രവർത്തന മണ്ഡലമുള്ള സഭകളും സ്ഥലങ്ങളും ഉണ്ട്. റോമൻ കത്തോലിക്കാ സഭയിൽ വൈദികർക്ക് ബ്രഹ്മചര്യം നിഷ്കർഷിച്ചിരിക്കുന്നതുകൊണ്ട് അവരുടെ ദൗർലഭ്യം പല ഭാഗങ്ങളിലും നിലനിൽക്കുന്നു. പ്രത്യേകിച്ച്, ലാറ്റിൻ അമേരിക്കയിലും ആഫ്രിക്കൻ രാഷ്ട്രങ്ങളിലും. അവിടെ ചില കൗദാശിക കർമ്മങ്ങളൊഴിച്ചുള്ള വൈദിക വൃത്തികൾ എല്ലാംതന്നെ അത്മായരാണ് ചെയ്യുന്നത്. അതോടെ അവരുടെ ക്രിസ്തീയ നിലനിൽപ്പിന് അർത്ഥവും മൂല്യവും വർദ്ധിച്ചിട്ടുണ്ട്. രണ്ടാം വത്തിക്കാൻ സുന്നഹദോസിനു ശേഷം റോമാ സഭയിലുണ്ടായ വിപ്ലവകരമായ പരിവർത്തനമാണ് ഈ മാറ്റങ്ങൾക്കെല്ലാം ആധാരം. ഇതൊന്നും നമ്മുടെ സഭാനേതൃത്വത്തിന്റെ കണ്ണുതുറപ്പിക്കാൻ ഉപകരിച്ചില്ല. അതോ ഇതിന്റെയൊന്നും പ്രസക്തി മനസ്സിലാകാഞ്ഞിട്ടോ?

സഭയുടെ വേദശാസ്ത്രത്തിൽ അത്മായർക്ക് സുപ്രധാന പങ്കാളിത്തമാണുള്ളത്. സഭ കർത്താവിന്റെ ശരീരമാകയാൽ അതിലെ ചെറിയ ഭാഗങ്ങളായ ഓരോരുത്തർക്കും പ്രവർത്തന സ്വാതന്ത്ര്യവും ഉത്തരവാദിത്തവും ഉണ്ട്. ഇവിടെ വൈദികൻ-അവൈദികൻ എന്ന തിരിവ് മൗലികമല്ല. അതുകൊണ്ടുതന്നെയാണ് വി. പത്രോസ് സഭയുടെ പൊതു പൗരോഹിത്യത്തെപ്പറ്റി പറയുന്നത്. ഇത് സഭയുടെ ദൗത്യത്തിലും വിളിയിലും പ്രവർത്തനത്തിലും സഭാംഗങ്ങൾക്കുമുള്ള തുല്യ ഉത്തരവാദിത്തത്തിലേക്കാണു വിരൽ ചൂണ്ടുന്നത്. ഓരോ സഭാംഗവും കർത്താവുവഴി ദൈവത്തെ സമീപിക്കുവാൻ സ്വാതന്ത്ര്യമുള്ളവരാണ്. തങ്ങൾക്കുവേണ്ടിയും മറ്റുള്ളവർക്കുവേണ്ടിയും പ്രാർത്ഥിക്കുകയും സൃഷ്ടിയുടെ വിമോചന പ്രക്രിയയിൽ ഭാഗഭാഗിത്വം വഹിക്കുകയും ചെയ്യുവാനുള്ള ഉത്തരവാദിത്തമാണ് ഇതിൽ ഉൾക്കൊള്ളുന്നത്. എന്നാൽ ഇത് സഭയുടെ മൗലികമായ സാമൂഹ്യ സ്വഭാവം നിഷേധിച്ചുകൊണ്ടല്ല. പ്രത്യുത, സഭയുടെ പൊതുപൗരോഹിത്യത്തിൽ സഭാംഗങ്ങൾ പങ്കു ചേരുന്നതുകൊണ്ട് ലഭ്യമാകുന്നതാണ്. കർത്താവിന്റെ രക്ഷാ

**പണം ശാസ്ത്രീയമായ രീതിയിൽ കൈകാര്യം ചെയ്യുകയെന്നുള്ളത്, വരവുചെലവു കണക്കുകൾ എഴുതി സൂക്ഷിക്കുന്നതു സംബന്ധിച്ച് പലപ്പോഴും യാതൊരു വിജ്ഞാനവും ഭരണക്കാർക്ക് കാണില്ല. അതുകൊണ്ട് പള്ളി ട്രസ്റ്റിമാർ, ക്ലാർക്ക്, സെക്രട്ടറി എന്നിവർക്ക് വർഷം തോറും ബുക്ക് കീപ്പിങ്ങിലും അക്കൗണ്ടൻസിയിലുമെല്ലാം രണ്ടു മൂന്നു ദിവസത്തെയെങ്കിലും പരിശീലനം കൊടുക്കുന്നത് വളരെ പ്രയോജനപ്പെടുമെന്ന് തോന്നുന്നു. അങ്ങനെയെങ്കിൽ അവരവരുടെ ചുമതലയെന്താണെന്നും അതെങ്ങനെ ശാസ്ത്രീയമായി കൈകാര്യം ചെയ്യാമെന്നുമുള്ള കാര്യം ബോധ്യപ്പെടുകയും ചെയ്യും.**

ദൗത്യം വർത്തമാനകാലത്ത് നിർവഹിക്കുന്നത് സഭ അതിന്റെ ഐക്യത്തിലും പൂർണതയിലുമാണ്. ഈ പൗരോഹിത്യ ദൗത്യത്തിൽ സഭാംഗങ്ങൾ ചേരുന്നുവെന്നു മാത്രം. സഭയ്ക്ക് മുഴുവനായാണ് പൗരോഹിത്യവും പൗരോഹിത്യ പ്രവർത്തനങ്ങളും.

യാഥാസ്ഥിതികർ നെറ്റിചുളിക്കേണ്ടതില്ല. വൈദികരുടെ ശുശ്രൂഷയുടെ വില കുറയ്ക്കാൻ പറഞ്ഞതുമല്ല. തീർച്ചയായും അവർക്ക് പ്രത്യേക ശുശ്രൂഷ സഭയിലുണ്ട്. അവരുടേത് പട്ടത്വ പൗരോഹിത്യമാണ്. സഭയിലെ ചില പ്രത്യേക ശുശ്രൂഷകൾക്കായാണ് സഭ അവരെ വിളിച്ചിരിക്കുന്നതും നിയോഗിച്ചിരിക്കുന്നതും. സഭയെപ്പറ്റി രാജകീയ പുരോഹിതവംശമെന്ന് വി. പത്രോസ് പറയുമ്പോൾ അത് അദ്ദേഹം മനസിലാക്കാതെയല്ല. ഇവിടെ അദ്ദേഹം പഴയ നിയമത്തിലെ ഉദ്ധരണിയാണുപയോഗിക്കുന്നത്. ഇസ്രയേൽ രാജകീയ പുരോഹിത വംശമായിരുന്നിട്ടും അവിടെ പട്ടത്വ പൗരോഹിത്യം ഉണ്ടായിരുന്നല്ലൊ. അതുകൊണ്ട് അത്മായർക്ക് അവരുടെതായ വിളിയും. എന്നാൽ അത്മായരുടെ സഭയിലെ വിളി എന്താണെന്നത് കുറച്ചു കൂടി ക്ലിപ്തപ്പെടുത്തണമെന്നു തോന്നുന്നു. സഭയിലെ ബഹുഭൂരിപക്ഷം അംഗങ്ങളും അത്മായരാകുമ്പോൾ അവരാണ് സഭയെ സമൂഹമായി ബന്ധിപ്പിക്കുന്ന കണ്ണി. അവർ വിവിധ ജീവിത മണ്ഡലങ്ങളിൽ പ്രവർത്തിക്കുന്നവരാണ്. അവരിലൂടെയാണ് സഭ ലോകത്തിൽ അതിന്റെ സ്വഭാവവും വിളിയും വ്യക്തമാക്കുന്നതും. ജീവിതത്തിൽ വ്യത്യസ്ത മേഖലകളിൽ അവർ നടത്തുന്നത് സഭാശുശ്രൂഷയാണെന്ന ബോധം ഉണ്ടാകണം. ക്രിസ്തീയ മൂല്യങ്ങളും പ്രവർത്തനശൈലിയും കൈവിടാതെയുള്ള ജീവിതക്രമം സഭാശുശ്രൂഷയാണ്. പൊതുരംഗത്തും വ്യക്തിബന്ധങ്ങളിലും ഇത് പ്രതിഫലിപ്പിക്കണം. ഇതിലും വലിയ ക്രിസ്തീയ സാക്ഷ്യമില്ല. എന്നാൽ ഈ രംഗത്ത് നാമെത്ര പരാജയപ്പെട്ടിരിക്കുന്നു. സമൂഹത്തിന്റെ രൂപാന്തരത്തിനായി പ്രവർത്തിക്കുന്നതിനു പകരം അതിന്റെ ജീർണതയിൽ നാം പങ്കു ചേരുന്നു. ചെയ്യുന്ന ജോലികൾ ദൈവനിയോഗമെന്ന ബോധ്യത്തോടെ ചെയ്യുകയെന്നതാണ് അത്മായരുടെ ഏറ്റവും വലിയ ദൗത്യം.

സമൂഹത്തിലെ സാക്ഷ്യം പോലെതന്നെ പ്രധാനമാണ് പള്ളി ഭരണത്തിലുള്ള പങ്കാളിത്തവും. അത് ശരിയായ രീതിയിലല്ലെങ്കിലും നടക്കുന്നുണ്ട്. ഇവിടെ പിശകുകൾ പലതാണ്. ഒന്നാമത്, പള്ളിഭരണം കൈകാര്യം ചെയ്യുന്നവരുടെ കാഴ്ചപ്പാടിൽ വരുന്ന തെറ്റ്. രണ്ട്, അവരുടെ ജീവിതസാക്ഷ്യത്തിന്റെ അഭാവം. മൂന്ന്, കൈകാര്യം ചെയ്യുന്നവരുടെ അറിവില്ലായ്മ. ഇതിൽ ഒന്നാമത്തെ കാര്യം പള്ളി ട്രസ്റ്റി/സെക്രട്ടറി വരെയുള്ളവരിൽ വലിയൊരു പങ്കിന്റെയും പൊതുസ്വഭാവമായിട്ടുണ്ട്. സാമ്പത്തിക കാര്യങ്ങൾ കൈകാര്യം ചെയ്യേണ്ടത് പള്ളിക്ക് ലാഭമുണ്ടാക്കുകയെന്ന പ്രധാന ഉദ്ദേശ്യത്തോടെയല്ല. ഇടവക ജനങ്ങൾ നൽകുന്ന കാഴ്ചകൾ ദൈവേഷ്ടത്തിനായും സഭയുടെ സാക്ഷ്യത്തിനായും കൈകാര്യം ചെയ്യുകയെന്നതാണ് അവരുടെ മുഖ്യ കർത്തവ്യം. ഇടവകയിലെയും സമൂഹത്തിലെയും പ്രാഥമിക ജീവിതാവശ്യങ്ങൾ നിർവഹിക്കുന്നതിലാണു ശ്രദ്ധ ആദ്യം പതിയേണ്ടത്. സാധുജന സംരക്ഷണം, പാർപ്പിട പ്രശ്നപരിഹാരം, തൊഴിലില്ലായ്മ നിർമാർജ്ജനം, സാമൂഹ്യനീതിക്കു വേണ്ട ശ്രമം, ഇവയെല്ലാമാണ് പണം കൊണ്ട് പള്ളി ചെയ്യേണ്ട കാര്യങ്ങൾ. അതിനുശേഷമാണ് പാരീഷ്ഹാൾ നിർമാണവും മറ്റും. ഇവിടെ പള്ളിഭരണക്കാർ അടിസ്ഥാന തത്വം മറക്കുന്നു. പള്ളിയുടെ ധനം കൈകാര്യം ചെയ്യേണ്ടത് ഇടവകാംഗങ്ങളുടെയും മറ്റുള്ളവരുടെയും ക്ഷേമത്തിനാണ്. അവരുടെ വിമോചനത്തിനായിട്ടാണ് അത് ഉപകരിക്കേണ്ടത്. ഇത് ഇടവകഭരണത്തിൽ മാത്രമല്ല, സഭാ ഭരണത്തിനും ബാധകമാണ്. പള്ളിഭരണക്കാരുടെ ജീവിതസാക്ഷ്യം പലപ്പോഴും അഭിനന്ദനാർഹമല്ല. **സ്ഥിരം മദ്യപാനികളും, പള്ളിയിൽ പോകാത്തവരും, ധാർമിക മൂല്യങ്ങൾ കണക്കിലെടുക്കാത്തവരുമെല്ലാം ഭരണസമിതിയിൽ വന്നെന്നുവരാം. അതുമാറി, ക്രിസ്തീയ ജീവിതം നയിക്കുന്നവരെ താക്കോലേൽപ്പിക്കുന്ന സാഹചര്യം സൃഷ്ടിക്കണം.**

ഇതോടൊപ്പം തന്നെ പ്രധാനമാണ് പണം ശാസ്ത്രീയമായ രീതിയിൽ കൈകാര്യം ചെയ്യുകയെന്നുള്ളത്. വരവു ചെലവു കണക്കുകൾ എഴുതി സൂക്ഷിക്കുന്നതു സംബന്ധിച്ച് പലപ്പോഴും യാതൊരു വിജ്ഞാനവും ഭരണക്കാർക്ക് കാണില്ല. അതുകൊണ്ട് പള്ളി ട്രസ്റ്റിമാർ, ക്ലാർക്ക്, സെക്രട്ടറി എന്നിവർക്ക് വർഷം തോറും ബുക്ക് കീപ്പിങ്ങിലും അക്കൗണ്ടൻസിയിലുമെല്ലാം രണ്ടു മൂന്നു ദിവസത്തെയെങ്കിലും പരിശീലനം കൊടുക്കുന്നത് വളരെ പ്രയോജനപ്പെടുമെന്ന് തോന്നുന്നു. അങ്ങനെയെങ്കിൽ അവരവരുടെ ചുമതലയെന്താണെന്നും അതെങ്ങനെ ശാസ്ത്രീയമായി കൈകാര്യം ചെയ്യാമെന്നുമുള്ള കാര്യം ബോധ്യപ്പെടുകയും ചെയ്യും.

അത്മായർക്ക് പ്രത്യേകമായി പ്രവർത്തിക്കാവുന്ന മേഖലയാണ് സഭ

യുടെ ആരാധനയും ആദ്ധ്യാത്മിക രംഗവും. നമ്മുടെ ആരാധനയിൽ അത്മായർക്ക് നല്ല പങ്കാളിത്തം അനുവദിക്കുന്നുണ്ട്. എന്നാൽ ഈ സാദ്ധ്യത ഉപയോഗപ്പെടുത്തുന്നതിൽ ജനങ്ങൾ വിമുഖരാണ്. പള്ളിയിൽ വി. കുർബാനയ്ക്കു വരുന്നവരിൽ പുരുഷന്മാർ നന്നേ കുറവ്. വരുന്നവരിൽ നാവനക്കുന്നവർ വിരളം. ട്രസ്റ്റി, സെക്രട്ടറി, കമ്മറ്റിക്കാർ തുടങ്ങിയവരിൽ നല്ല പങ്ക് ആരാധനയ്ക്കിടയിലും പള്ളിമുറിയിൽ തന്നെ കൂടിക്കളയും. ഈ രീതി മാറി ആരാധനയിൽ സജീവ പങ്കാളിത്തത്തിന് അവർക്ക് സന്നദ്ധതയുണ്ടാകണം. ആരാധനയാണ് ക്രിസ്തീയ ജീവിതത്തിന്റെ ഉറവയും ഉത്തേജനവും. അതിലാണ് മനുഷ്യൻ ദൈവവുമായുള്ള യോഗാത്മ ഐക്യവും ദൈവത്തിലുള്ള ആശ്രയവും അനുഭവിച്ചറിയുന്നത്.

അതുപോലെതന്നെ, ആത്മീയപ്രസ്ഥാനങ്ങളിൽ അത്മായരുടെ പങ്ക് നിർണായകമാണ്. അവരില്ലാതെ അവയൊന്നും നടക്കുകയില്ല. സഭാശുശ്രൂഷയുടെ വികേന്ദ്രീകരണമാണ് ആത്മീയ സഭാ പ്രവർത്തനത്തിലുള്ള പങ്കാളിത്തത്തിന്റെ മൂർത്തമായ പ്രകടനവും. പഠിക്കുകയും പ്രവർത്തിക്കുകയും ക്രിസ്തീയ സാക്ഷ്യം ലോകത്തിനു നൽകുകയും ചെയ്യുവാൻ ഇതിലും നല്ല മാധ്യമമില്ല. അത്മായർ അവരുടെ സഭാ പങ്കാളിത്തത്തെപ്പറ്റിയും അവർക്കു വഹിക്കാവുന്ന ക്രിസ്തീയ സാക്ഷ്യത്തെപ്പറ്റിയും ബോധവാന്മാരാകണം. അതുണ്ടാകാത്തതിന്റെ പ്രധാന കാരണം അതു സംബന്ധിച്ചുള്ള അജ്ഞതയും തെറ്റിദ്ധാരണകളുമാണ്. അത്മായർക്ക് വേണ്ട പരിശീലനം കിട്ടുവാനുള്ള സംവിധാനം സഭയിൽ നിന്നുണ്ടാകണം. അതുപോലെതന്നെ, സഭാ ഭരണത്തിലും പൊതുരംഗത്തും ആത്മീയ പ്രസ്ഥാനങ്ങളിലും പ്രവർത്തിക്കുന്നവർ ദൈവാശ്രയവും ഭാവിയെപ്പറ്റിയുള്ള ദർശനവുമുള്ളവരാകണം. ഇവരിൽ നിന്നുമുള്ള അത്മായനേതൃത്വമേ സഭയ്ക്ക് ഏതെങ്കിലും തരത്തിൽ ഉപകരിക്കൂ. നിയോഗബോധവും ക്രിസ്തീയ സാക്ഷ്യത്തെപ്പറ്റി ചിന്തയുമുള്ള അത്മായരുടെ സംഖ്യ നേതൃത്വത്തിൽ വർദ്ധിക്കട്ടെ. അവരെ ഉൾക്കൊള്ളുവാനുള്ള മനസ്സ് സഭാ നേതൃത്വത്തിനുണ്ടാകയും ചെയ്യട്ടെ. ❖

# ബൈബിൾ കടങ്കഥകൾ

പി.വി. വർഗ്ഗീസ്, കരയാംപറമ്പ്

മിത്ഥ്യാ മൂർത്തികളേസേവിച്ചൊരു മന്നനുമായന്ന്
സത്യവാനേക ദൈവത്തിൻ നിബി തർക്കിച്ചൊരുനാളിൽ
ബലിയർപ്പിച്ചു വാതുകൾ വച്ചവ രന്നൊരു മാമലയിൽ
ബാലിന്റാളുകൾ തോറ്റതിനാലവർ കൊല്ലപ്പെട്ടല്ലോ!
ചൊന്നീടുകയീ മാമലയേത്? നിബിയും രാജനുമാര്?
ഒന്നാം രാജാപതിനെട്ടേ പതിനെട്ടു മുതൽ കാണാം.

മൃതലോകത്തീന്നന്നൊരു വെളിച്ചപ്പാടിൻ തുണയാലെ
മൃതനായൊരുവനെ വിളിച്ചു വരുത്തി രാജാവൊരുനാളിൽ!
വന്നുടനേയാ മൃതനാം നരനും ഭാവി പറഞ്ഞല്ലോ
തന്നുടെ ഭാവിയറിഞ്ഞാമന്നൻ വീണുകിടന്നല്ലോ!
മന്നവനാര്? മൃതലോകത്തീന്നെത്തിയതാരാണ്?
ഒന്നാം ശമുവേലിരുപത്തെട്ടിന്റേഴു മുതൽ കാണാം. ❖

കവിത

# മറിയാമിന്റെ പാട്ട്

എം. സി. വർഗീസ്, ആലുവ

*(നാളികേരത്തിന്റെ നാട്ടിൽ - എന്ന രീതി)*

മാനിനിമാർമണി-മറിയാം ചൊന്നിതെൻ
മാനസം ദൈവത്തെ-വാഴ്ത്തുന്നു; എൻ മാനസം.....
എന്റെ ദേഹിയെന്നുള്ളത്തി-ലുല്ലസിപ്പൂ ദൈവ-
ദാസി തൻ താഴ്മ കടാക്ഷിച്ചു.. ദൈവ..

ഇന്നുമുതല്ക്കെല്ലാ, ജാതികളും ചേർന്നു,
വന്ദിച്ചു പാടും-ഞാൻ ഭാഗ്യവതി!
ഇന്നവൻ ശക്തൻ, മഹത്വമെന്നിൽ കാട്ടി
എന്നെന്നും തൻ നാമം-പരിശുദ്ധം, എന്നെന്നും....

തന്നിൽ ഭയമുള്ളിലുള്ളോർക്കു കാരുണ്യം
തലമുറയോളവും - പകരുന്നു
തൻ കരത്താൽ ബലം കാട്ടി അഹന്തയും
തള്ളലുമുള്ളോരെ-ചിതറിച്ചു- തള്ളലും....

വാണവരെ നീക്കി-വൻ സിംഹാസനങ്ങളിൽ
താണവരെയേറ്റി-പ്രതിഷ്ഠിച്ചു
ക്ഷുത്തുള്ളോരെ-നന്മകൊണ്ടു നിറച്ചവൻ
വിത്തമുള്ളോരെല്ലാം-വെറുതേ പോയ്-വീണു...

താതനബ്രഹാമിനും-തനയർക്കുമോർക്കുവാൻ
സാദരം മുന്നരുൾ-ചെയ്തപോലെ
ദാസനിസ്രായേലിൽ-തുണ ചെയ്ത കർത്തനീ
ദാസിയിലും കാരുണ്യം ചൊരിയേണം-ദാസി...

മാനിനിമാർമണിമറിയാം.... ❖

# ബൈബിൾ പദപ്രശ്നം 8

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | 2 | | | | 3 | | 4 | 5 |
| 6 | | | 7 | | 8 | | | | |
| 9 | 10 | 11 | 12 | | 13 | 14 | | | |
| | | | 15 | | 16 | | | | |
| 17 | 18 | | | 19 | | | | 20 | |
| | | 21 | | | | | 22 | | |
| | | | 23 | | | | 24 | 25 | |
| | 26 | | | 27 | 28 | | | | 29 |
| | | | | 30 | 31 | | | | |
| 32 | | | | | 33 | | | | |

## വലത്തോട്ട്

1. ഹിസ്ക്കിയാവിന് സമ്മാനം അയച്ച രാജാവ് (8)
6. നാലു ശാഖയായി പിരിഞ്ഞ നദിയുടെ ഉൽഭവസ്ഥാനം (5)
8. ശമുവേലിന്റെ ഇളയമ്മ (3)
9. അബ്രാമിന്റെ അനുജൻ (3)
12. കഴുതകളെ മേയ്ക്കവേ ചൂടുറവ കണ്ടെത്തിയവൻ (2)
14. സിൽപയുടെ ആദ്യ ജാതൻ (2)
16. ഗിദെയോൻ മരിച്ചശേഷം ജനം സേവിച്ച വിഗ്രഹം (5)
17. കർമേലിനു താഴെയുള്ള തോട് (3)
19. കൃപ, അനുഗ്രഹം, നന്മ എന്നൊക്കെ അർത്ഥം (4)
21. ആരുടെ രക്തം യോവാബിന്റെ തലമേൽ ഇരിക്കട്ടെയെന്നാണ് ദാവീദ് ശപിച്ചത്? (5)
22. അഹരോനെ അടക്കിയ സ്ഥലം (3)
23. ഏലിശായുടെ ജന്മ സ്ഥലം (6)
26. ദാവീദിനോടു കുറു പ്രഖ്യാപിക്കാനാകും വിധം ആത്മാവു ലഭിച്ച ത്രിദശാധിപൻ (4)
27. അസ്ഥിബലമുള്ള കഴുതയ്ക്കു തുല്യൻ (4)
30. കയ്പ് എന്നർത്ഥം (2)
31. ഇവൾ സുന്ദരി, മനോഹര രൂപിണി, അസൂയക്കാരി, കള്ളി (3)
32. കഴുതത്താടിയെല്ലുകൊണ്ട് ശിംശോൻ ആയിരം പേരെ കൊന്ന സ്ഥലം (5)
33. കാട്ടുകഴുതയെപോലെ, സകലരുമായും ഭിന്നിക്കുന്നവൻ (5)

## താഴോട്ട്

2. കുതിരയുടെ കുതികാൽ കടിക്കുന്ന പാമ്പ് (2)
3. വിശുദ്ധ ദേവൻമാരുടെ ആത്മാവു ലഭിച്ചവൻ (4)
4. ഇടങ്കയ്യനായ ന്യായാധിപൻ (3)
5. യോശുവയെ അടക്കിയ സ്ഥലം (7)
6. ശൺയുടെ കിണറുകളിലൊന്ന് (3)
7. യിപ്താഹ് സഹോദരൻമാരെ വിട്ട് ഓടിപ്പോയി പാർത്ത സ്ഥലം (2)
10. അഹസ്യാവിനെ യേഹൂ വെട്ടിയ സ്ഥലം (2)
11. ലുസ്ത്രയിൽ ലുക്കവോന്യർ പൗലോസിനിട്ട പേര് (3)
12. ബിംബങ്ങൾ നിറഞ്ഞിരിക്കുന്നതായി പൗലോസ് കണ്ട നഗരം (3)
13. വിവേകമുള്ള സുന്ദരിയുടെ ഭോഷനായ ഭർത്താവ് (3)
15. പുറപ്പാട് ആരംഭിച്ച മാസം (3)
17. ദൈവത്തിന്റെ പെട്ടകം കൊണ്ടുവരവേ കാള വിരണ്ട സ്ഥലം (5)
18. കൃപാസനത്തിന്റെ മുകളിലുണ്ടായിരുന്ന പ്രകാശത്തെ ഓർമിപ്പിക്കുന്ന തിരുവസ്ത്രം (3)
20. സ്വന്തം ശവകുടീരം പണിയിച്ച രാജാവ് (2)
21. ദാവീദിന്റെ ഭണ്ഡാര മേൽവിചാരകൻ (5)
23. ദാവീദിന്റെ സാമന്തനായ സംഗീതജ്ഞൻ (3)
24. അഹരോൻ മരിച്ച പർവതം (2)
25. ഗത്യനായ ഗൊല്യാഥിന്റെ സഹോദരൻ (3)
26. ഹിസ്കിയാവിന്റെ അമ്മ (2)
28. സുന്ദരിയെന്ന് ആദ്യം വിശേഷിപ്പിക്കപ്പെട്ടവൾ (3)
29. ഭാഷകൾ കലങ്ങിയ സ്ഥലം (3)
30. കേരളത്തിലാണ്, കേരളമല്ല (2)

## പദപ്രശ്നം - 6 (ശരിയുത്തരം അയച്ചവർ)

വിജയികൾ:
1. ടി. സി. മാത്തപ്പൻ, കുന്നംകുളം
2. ഏ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം
3. കെ. ജോസഫ്, താഴത്തുവടക്ക്, ഏനാത്ത്

പ്രോൽസാഹന സമ്മാനം

4. കുമാരി കെ. ചാക്കോ, ന്യൂഡൽഹി
5. ഏലിയാമ്മ മാത്യു, പുതിയകാവ്, മാവേലിക്കര

6) മറിയാമ്മ ജേക്കബ്, കൂടൽ; 7) ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8) സാറാമ്മ തമ്പി, കോയമ്പത്തൂർ-21; 9) സാബു ജോർജ്, ആലുവ; 10) ഫാ. ജോസഫ് സാമുവൽ ഏവൂർ, അറുന്നൂറ്റിമംഗലം; 11) ഓമന ചാക്കോ, നിരണം; 12) ലിനി ഡാനിയേൽ, ചെന്നൈ; 13) മോളി മാത്യു, നാരങ്ങാനം; 14) സൂസമ്മ രാജൻ, കൊൽക്കത്ത-23; 15) സുജാ മോൻസി, ബാംഗ്ലൂർ-57; 16) ഷൈജു തോമസ്, കിഴക്കുംഭാഗം, നിരണം; 17) ഓമന രാജൻ, ഹൈദരാബാദ്-32; 18) റഞ്ചിനി റജി, കളമശേരി; 19) എം. ജോയി, തുമ്പമൺ ഏറം; 20) ആലീസ് എബ്രഹാം, കോയമ്പത്തൂർ-11; 21) കെ. സി. എലിസബെത്ത് തമ്പി, കൊച്ചി-36; 22) ജോളി ജോസഫ്, ചെല്ലങ്കോട്, വയനാട്; 23) ജോളി സാമുവൽ, അങ്ങാടിക്കൽ തെക്ക്; 24) ലാലി സാമുവൽ, ന്യൂഡൽഹി; 25) റേച്ചൽ അലക്സാണ്ടർ, പിമ്പ്രി, പൂനെ; 26) അന്നമ്മ ജോസഫ്, വാഴൂർ; 27) ഏലമ്മ എബ്രഹാം, നോർത്ത് കളമശേരി; 28) അന്നമ്മ മത്തായി, ആലുവ; 29) ആനീസ് ഉമ്മൻ, നിരണം; 30) ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 31) മേരിക്കുട്ടി കുര്യാക്കോസ്, മുംബയ്-42; 32) റിഷാ കുര്യാക്കോസ്, ന്യൂഡൽഹി; 33) ജോൺസി ജോർജ് ആവണീശ്വരം

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-10-2003

## പദപ്രശ്നം - 6, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 മാ | ർ | 2 ഔ | ഗേ | ൻ | പ്ര | ഥ | മ | ൻ | 3 ബാ |
| 4 ഉ | ൽ | ഉ | 5 ലു | ദി | 6 യാ | യി | റോ | സ് | വ |
| 7 ദ | 8 മ | സ് | കൊ | സ് | 9 അ | ർ | ത്തെ | മി | സ് |
| ശാം | ഗ് | തൊ | 10 സെ | രു | ബ്ബാ | 11 ബേ | ൽ | 12 ഇ | 13 ദേ |
| 14 ശം | ദ | സ് | 15 ദൈ | 16 കി | ബ്രോ | ത്ത് | ഹ | ത്താ | വ |
| 17 ഗ | ല | ക്കൈ | വ | ലി | 18 ഈ | സ | 19 ബേ | ലി | ന്റെ |
| ർ | ക്കാ | 20 സ | ദൂ | ക്യ | ർ | യി | മേ | ക | ശ |
| ദ | ര | ർ | 21 ഷ്ഠ | ഡ | ൻ | ദ | ൽ | 22 നോ | ബ് |
| ദം | ത്തി | ദി | നം | 23 കേ | ഫാ | വി | ന്റെ | ഹ | ദം |
| 24 ശീ | ലാ | 25 സ് | തെ | ഫാ | നോ | 26 സ് | തു | ത്ര | ൻ |

# 11–ാം ചരമവാർഷികം

## 05.09.2003



# മാത്യൂസ് നാടാവള്ളിൽ

## ചന്ദനപ്പള്ളി

കർത്താവേ നിൻ മദ്ബഹായിൽ
സ്മൃതരാകട്ടെ മൃതി പൂണ്ടോർ
നിൻ ശ്രേഷ്ഠത വെളിവാകും നാൾ
നിൻ വലമായവർ നിൽക്കണമെ.

*Inserted by Sorrowing Family*

ലേഖനം

ഡീ. മോൻസി പി. സി., ബത്തേരി

# സഭയുടെ സാമൂഹ്യ സേവന പദ്ധതികൾ: ചില ചിന്തകൾ



**പു**രാതന സഭകളുടെ പ്രാർത്ഥനകളിൽ വളരെ ഊന്നൽ നൽകി പ്രതിപാദിക്കുന്ന ഒരു വിഷയമാണ് ആത്മശരീരങ്ങളുടെ രക്ഷ എന്നത്. ഇത് ഒരു വ്യക്തിയുടെയും അവന്റെ സമൂഹത്തിന്റെയും സമഗ്രവും സമൂലവുമായ രക്ഷയാണ്. ഈ രക്ഷാ പദ്ധതിയിൽ ആത്മീയതയെന്നും ലൗകീകതയെന്നും രണ്ട് ധ്രുവങ്ങളില്ല. മനുഷ്യനും, സൃഷ്ടി മുഴുവനും ദൈവത്തെ ആരാധിക്കുന്നു എന്ന ചിന്തയ്ക്കാണ് പ്രാധാന്യം. ഈ ആരാധനയിൽ സൃഷ്ടിയോടുള്ള സ്നേഹവും സേവനവുമൊക്കെ പ്രധാന ഘടകങ്ങളായിത്തന്നെ നിൽക്കുന്നു.

സേവനത്തിന്റെ പാതയിൽ നല്ല ശമര്യാക്കാരന്റെ സ്ഥാനമാണ് സഭയ്ക്കുള്ളത്. അനീതിയും അക്രമവുമില്ലാത്ത ഒരു സമൂഹസൃഷ്ടിക്ക് നേതൃത്വം നൽകുക എന്നുള്ളത് സഭയുടെ ഉത്തരവാദിത്വമാണ്. സുവിശേഷം പ്രവർത്തനാത്മകമാക്കണമെന്ന (Doing Theology) ഉദ്ദേശ്യത്തോടുകൂടി മലങ്കര സഭയിൽ ചില സാമൂഹിക സേവന പദ്ധതികൾ ഉണ്ടെന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. എന്നാൽ ഈ മേഖലയിലേക്ക് ശരിയായ ദിശാബോധത്തോടെ ഇറങ്ങുവാനുള്ള ബോധവൽക്കരണമോ പരിശീലനമോ ഇന്നുവരേയും സഭാ തലത്തിൽ ഉണ്ടായിട്ടില്ല എന്നതും വസ്തുതയാണ്. ഇത് മനസ്സിലാക്കിയാവണം പ. എപ്പിസ്ക്കോപ്പൽ സുന്നഹോദോസിന്റെ നിശ്ചയ പ്രകാരം ഒരു വർഷത്തെ പ്രായോഗിക പരിശീലനം (Field Work) വൈദീക വിദ്യാർത്ഥികൾക്കായി രണ്ടു സെമിനാരികളിലും നടപ്പിലാക്കിയിരിക്കുന്നത്. മാനദണ്ഡങ്ങളില്ലാത്ത സേവന മനോഭാവവും, സമൂഹത്തിന്റെ ഉന്നമനത്തിനു വേണ്ടിയുള്ള സേവനവും ഇടയ ജോലിയുടെ മുഖ്യ ഘടകമാണെന്ന ബോധവും വൈദീക വിദ്യാർത്ഥികളിൽ വളർത്തിയെടുക്കുവാൻ ഈ പരിശീലനം സഹായിക്കുമെന്നതിൽ സംശയമില്ല. പരിശീലനം പൂർത്തിയാക്കുന്ന വിദ്യാർത്ഥികളെ അവരുടെ അഭിരുചിയും സഭയുടെയും, സമൂഹത്തിന്റെയും ആവശ്യവും മനസ്സിലാക്കി ഉപയോഗിക്കുവാനുള്ള സംവിധാനങ്ങൾകൂടി രൂപപ്പെടുത്തേണ്ടതായിട്ടുണ്ട്.

**സാമൂഹിക സേവന കാര്യാലയം:-** സഭയ്ക്ക് സാമൂഹ്യസേവന രംഗത്ത് പ്രവർത്തിക്കുവാൻ ഏറ്റവും അടിസ്ഥാനപരമായി വേണ്ടത് സഭാകേന്ദ്രത്തോടനുബന്ധിച്ചുള്ള ഒരു കാര്യാലയമാണ്. ആഗോള തലത്തിൽ നടക്കുന്ന സഭയുടെ സാമൂഹ്യ സേവന പദ്ധതികളെ ഏകോപിപ്പിച്ചുകൊണ്ടു പോകുന്നതിനു വേണ്ടിയുള്ളതായിരിക്കണം ഈ കാര്യാലയം. ഈ കാര്യാലയത്തിന്റെ കീഴിൽ ഓരോ ഭദ്രാസനത്തിലും സൊസൈറ്റികൾ രൂപീകരിച്ച് രജിസ്റ്റർ ചെയ്താൽ ഭദ്രാസനത്തിന്റെ അതിർത്തികൾക്കകത്തുള്ള ഇടവകകളോട് ബന്ധപ്പെട്ടും, ഇടവകയ്ക്ക് പുറത്തുള്ള സമൂഹങ്ങളോടു ബന്ധപ്പെട്ടും ധാരാളം സാമൂഹ്യ സേവന പദ്ധതികൾ നടപ്പിൽ വരുത്താവുന്നതാണ്. സൊസൈറ്റി രജിസ്ട്രേഷൻ ആക്ടനുസരിച്ച് ചാരിറ്റബിൾ സൊസൈറ്റികളായോ, സോഷ്യൽ സർവ്വീസ് സൊസൈറ്റികളായോ ഈ സൊസൈറ്റികൾ രജിസ്റ്റർ ചെയ്തു പ്രവർത്തിച്ചാൽ സർക്കാരിന്റെ ഭാഗത്തുനിന്നുള്ള സഹായങ്ങൾക്ക് പ്രയാസമുണ്ടാവില്ല. സൊസൈറ്റികളുടെ മാനേജ്മെന്റും പരിചയ സമ്പന്നരായ ജോലിക്കാരും ചേർന്നുള്ള കൊളീജിയാലിറ്റിയിലൂടെ വികസന പരിപാടികളുടെ ആവിഷ്ക്കരണം സാധ്യമാകും. സഭാ കേന്ദ്രത്തിലെ കാര്യാലയം ഈ സൊസൈറ്റികളുടെ പ്രവർത്തനങ്ങൾ സമയാസമയങ്ങളിൽ വിലയിരുത്തുകയും നിയമങ്ങൾക്ക് വിധേയമായി പുരോഗമനപരമായ നിർദ്ദേശങ്ങൾ നൽകുകയും വേണം.

**ഫണ്ട്:** സാമൂഹ്യസേവന ഏജൻസികൾ ഇന്ന് പല സഭകളുടെയും സമുദായങ്ങളുടെയും നേതൃത്വത്തിൽ നടക്കുന്നുണ്ട്. പ്രധാനമായും പ്രവർത്തനങ്ങൾക്ക് ധാരാളം പണം ആവശ്യമാണ് എന്നതിനാൽ സഭകൾക്കാണ് കൂടുതൽ സാധ്യതയുള്ളത്. അതുകൊണ്ട് സഭയിൽനിന്നുതന്നെയാണ് ആദ്യമായി പണം സ്വരൂപിക്കേണ്ടത്.

**ഗവണ്മെന്റ്**

ഭരണത്തിലിരിക്കുന്ന ഗവണ്മെന്റ് കാലാകാലങ്ങളിൽ വിവിധ പദ്ധതികൾ ഗ്രാമ വികസനത്തിനായി ആവിഷ്കരിക്കാറുണ്ട്. അത്തരം വികസന പരിപാടികളിൽ പങ്കാളികളായി ഫണ്ട് നേടിയെടുക്കാനും ഉപയോഗിക്കുവാനും സാധിക്കണം. ഉദാ: പ്രധാനമന്ത്രിയുടെ ചില പ്രത്യേക പ്രോജക്റ്റുകളും, മറ്റ് സഹായങ്ങളും ആഭ്യന്തര വികസന ഏജൻസികൾ (Internal Development Agencies) മുതലായവ.

### ഗ്രാമപഞ്ചായത്ത്

ഗ്രാമവികസനത്തിനും അടിസ്ഥാന അവശ്യഘടകങ്ങളുടെ (Basic Needs) വികസനത്തിനുമായി ഇന്ന് ഏറ്റവും പണം നൽകുന്നത് ഗ്രാമപഞ്ചായത്തുകളാണ്. ഈ പണം നേടാനും ഉപയോഗിക്കുവാനും രജിസ്റ്റർ ചെയ്ത സൊസൈറ്റികൾക്ക് യോഗ്യതയുണ്ട്. അതിനാവശ്യമായ ചില മാനദണ്ഡങ്ങളും നിബന്ധനകളും പാലിക്കണമെന്നു മാത്രം. പലപ്പോഴും സർക്കാർ പണം നൽകുന്നത് ജനങ്ങൾക്കു നേരിട്ടല്ല, ഇത്തരം സംഘങ്ങൾ വഴിയാണ്.

**നബാർഡ് (NABARD)** ഇത് ദേശീയ കാർഷിക ഗ്രാമ വികസന ബാങ്കാണ്. കൃഷി വികസനത്തിനും, ഗ്രാമവികസനത്തിനും ധാരാളം ഫണ്ട് ഈ ബാങ്ക് നൽകുന്നുണ്ട്. അതും NGO വഴിയാണ് ജനങ്ങൾക്ക് നൽകുന്നത്. സഭാ വിശ്വാസികളിൽ നിന്ന് നബാർഡുമായി ബന്ധപ്പെട്ട ആളുകളേയും ഇതിനായി ഉപയോഗിക്കാവുന്നതാണ്.

### ICEF-(India Canada Environment Facility)

ഡൽഹിയിലാണ് ICEF ന്റെ ആസ്ഥാനം. ഇന്ത്യയിലെ ഗ്രാമങ്ങളിൽ അടിസ്ഥാനവികസനത്തിനും കൃഷി-നീർത്തട വികസനത്തിനും മറ്റുമായി സമയ ബന്ധിതമായി പണം നൽകുന്നു. ഒരു പ്രത്യേക സ്ഥലത്ത്-ഗ്രാമത്തിൽ നടത്തേണ്ട വികസന പരിപാടി ഗ്രാമവികസന ഏജൻസി ഏറ്റെടുത്ത് Project സമർപ്പിച്ചാൽ 5 വർഷം കൊണ്ട് പൂർത്തിയാക്കാവുന്ന പദ്ധതികൾക്കുള്ള പണം നൽകും. ഈ സംഖ്യയുടെ ഒരു നിശ്ചിത ശതമാനം തിരിച്ചടയ്ക്കുകയും വേണം. തിരിച്ചടവുകൾ കൃത്യമായിരുന്നാൽ വീണ്ടും ICEF പദ്ധതികൾ അനുവദിക്കും.

### വിദേശ സഹായം

കേരളത്തിലുള്ള എല്ലാ വികസന ഏജൻസികൾക്കും വ്യത്യസ്ത തരത്തിൽ വിദേശ സഹായം ലഭിക്കുന്നുണ്ട്. ഇക്കാര്യത്തിൽ ഗ്രാമവികസന ഏജൻസികളും ചാരിറ്റബിൾ സൊസൈറ്റികളുമാണ് മുന്നിൽ. ഒരു സൊസൈറ്റിക്ക് വിദേശ സഹായം ലഭിക്കുന്നതിന് ഫോറിൻ കോൺട്രിബ്യൂഷൻ ആക്ടനുസരിച്ച് (FCRA-Foriegn Contribution Regulations Act) സൊസൈറ്റി രജിസ്റ്റർ ചെയ്യണം. ഡൽഹിയിലെ ഹോം മിനിസ്ട്രിയുമായി ബന്ധപ്പെട്ടാൽരജിസ്ട്രേഷൻ സാധ്യമാകും. ഒരു സി.എ.യുടെ സഹായത്തോടെ ഇത് ചെയ്യാവുന്നതാണ്.

### പ്രവർത്തനങ്ങളും പ്രവർത്തനമേഖലയും

ഒരു അംഗീകൃത സൊസൈറ്റിയായി രൂപപ്പെട്ടു കഴിഞ്ഞാൽ പ്രവർത്തിക്കാനാവശ്യമായ ഒരു ഗ്രാമം-സ്ഥലം കണ്ടെത്തണം. അതായത് താരതമ്യേന വികസനം എത്താത്ത സ്ഥലമാണ് ഉദ്ദേശിക്കുന്നത് അവിടെ അടിസ്ഥാന സൗകര്യങ്ങൾക്ക് മുൻഗണനകൊടുത്ത് വേണം പരിപാടി ആവിഷ്ക്കരിക്കാൻ. കൃഷി, ആരോഗ്യം, വിദ്യാഭ്യാസം, ഗതാഗതം, പൊതുവിജ്ഞാനം, കുടിവെള്ള സംരക്ഷണം, ജൈവ സംരക്ഷണം എന്നിവയെല്ലാം വികസന പദ്ധതിയിലെ വിവിധ ശാഖകളാണ് എങ്കിലും ഏറ്റവും പ്രധാനമായി അടിസ്ഥാന ആവശ്യത്തിനാണ് ഊന്നൽ കൊടുക്കേണ്ടത്. അതായത് പാർപ്പിടം, കുടിവെള്ള സംരക്ഷണം എന്നിവ.

### അടിസ്ഥാന വികസന ഘടകം

നിർദ്ദിഷ്ട പ്രദേശത്ത് ഒരു സൊസൈറ്റിയുടെ പ്രവർത്തനം സുഗമമായി നടക്കണമെങ്കിൽ ഗ്രാമങ്ങളിലെ അടിസ്ഥാന വികസന ഘടകമായ സ്വയം സഹായ സംഘങ്ങൾ (Self Help groups SHG) കൂടിയേ തീരൂ. S.H.G. എന്നു പറഞ്ഞാൽ, ഒരു പ്രദേശത്ത് അടുത്തടുത്ത് താമസിക്കുന്ന സമാന ചിന്താഗതിക്കാരായ 15 മുതൽ 20 വരെ കുടുംബങ്ങൾ ഒന്നിച്ചു ചേരുന്ന സമൂഹങ്ങളാണ്. ഇത്തരം അയൽക്കൂട്ടങ്ങൾ ആഴ്ചയിലൊരിക്കൽ ഒരുമിച്ച് കൂടുകയും തങ്ങളുടെ പ്രദേശത്ത് നടത്തേണ്ട വികസന പരിപാടികളെക്കുറിച്ച് ചർച്ച ചെയ്യുകയും പുതിയ കർമ്മ പദ്ധതികൾക്ക് രൂപം കൊടുക്കുകയും ചെയ്യുന്നു. ഈ കൂട്ടങ്ങളിൽ ധാരാളം വിഷയങ്ങൾ അവർ ചർച്ച ചെയ്യുന്നു. സ്ത്രീകളുടെ കൂട്ടങ്ങളാണ് കൂടുതലും ഉണ്ടാവേണ്ടത്. കാരണം സർക്കാർ ഫണ്ട് അനുവദിക്കുന്നത് സ്ത്രീകളുടെ കൂട്ടങ്ങളിലൂടെയാണ്. കേരളത്തിൽ പല സ്ഥലങ്ങളിലും ഇത്തരം സംഘങ്ങൾ നല്ല രീതിയിൽ പ്രവർത്തിക്കുന്നുണ്ട്. നിക്ഷേപ സമാഹരണവും വിനിമയവും ഈ സംഘങ്ങളുടെ വലിയ പ്രത്യേകതയാണ്. 'വീട്ടുമുറ്റത്ത് ഒരു ബാങ്ക്' എന്നാണ് ഈ സംഘങ്ങളെ വിളിക്കുന്നത്. സൊസൈറ്റിയിലെ കമ്യൂണിറ്റി ഓർഗനൈസറാണ് ഇതിനെല്ലാം നേതൃത്വം നൽകേണ്ടത്.

### പുതിയ പ്രസ്ഥാനം: സാധ്യതകൾ

വൈദിക സെമിനാരിയുടെ നേതൃത്വത്തിൽ ഇപ്പോൾ പരിശീലനം നേടിയ മുഴുവൻ വിദ്യാർത്ഥികളെയും വ്യത്യസ്ത തലങ്ങളിൽ ഉപയോഗിച്ചുകൊണ്ട് പുതിയ പ്രസ്ഥാനം സഭയിൽ ഉണ്ടാവണം ഭദ്രാസനാടിസ്ഥാനത്തിൽ സാധ്യകളനുസരിച്ച് യൂണിറ്റുകൾ ആരംഭിക്കുമ്പോൾ അവയെല്ലാം നമ്മുടെ സൊസൈറ്റിയിൽ ഉൾപ്പെടുത്താം. അയൽക്കൂട്ടങ്ങൾ ഇടവക പള്ളികളോടുള്ള ബന്ധത്തിൽ നടത്തുന്നത് നല്ലതായിരിക്കും. പ്രാർത്ഥനായോഗങ്ങൾ, സ്ത്രീ സമാജങ്ങൾ, യുവജന പ്രസ്ഥാനങ്ങൾ എന്നിവയിലൂടെ ഇത് പൊതു ജനങ്ങളിലേക്ക് വ്യാപിപ്പിക്കാവുന്നതാണ്. സമൂഹത്തിലെ ഏതെങ്കിലും ഒരു വിഭാഗത്തെ (സമുദായം) മാത്രം ഉൾപ്പെടുത്തുന്ന രീതി പ്രോത്സാഹിപ്പിക്കരുത്. സർക്കാരിന്റെയും ജനങ്ങളുടെയും വിശ്വാസം ഒരുപോലെ നേടുക എന്നത് ശ്രമകരമാണ്. എന്നാൽ സമൂഹത്തിന്റെ സ്പന്ദനം അറിയാൻ സാധിച്ചാൽ എല്ലാ വെല്ലുവിളികളേയും നേരിടാം.

### പ്രയോജനം ആർക്ക്?

ഓർത്തഡോക്സ് സഭയുടെ നേതൃത്വത്തിൽ ഒരു സാമൂഹ്യ സേവന ഏജൻസി ആരംഭിച്ച് പ്രവർത്തനങ്ങളിൽ പങ്കാളിത്തം വഹിക്കുമ്പോൾ സാമൂഹ്യ സേവന രംഗത്ത് 'സഭ ഉൾപ്പെട്ടു' എന്നതാണ് പ്രധാന നേട്ടം. കൂടാതെ ഇങ്ങനെ ഒരു പ്രവർത്തനം സഭ നടത്തുമ്പോൾ നമ്മുടെ സഭാംഗങ്ങൾക്ക്കൂടി അതിന്റെ പ്രയോജനം ലഭിക്കും. അങ്ങനെ വരുമ്പോൾ സാമൂഹ്യ സേവനം വിടാതെയുള്ള ഒരു ആരാധനാ കേന്ദ്രീകൃത ജീവിതം സഭയിൽ പൂർണമാവും.

### ഉപസംഹാരം

പ്രവർത്തനത്തോടുകൂടിയുള്ള വിശ്വാസം ഇന്നിന്റെ ആവശ്യമാണെന്ന തിരിച്ചറിവ് ഉണ്ടാവുമ്പോൾ സഭ അതിന്റെ ദൗത്യം നിറവേറ്റുകയാണ് ചെയ്യുന്നത്. സുവിശേഷം പ്രസംഗങ്ങളിൽ മാത്രമല്ല പ്രവൃത്തിയിലും ജീവിക്കണം. അത്തരത്തിൽ ഒരു വീക്ഷണമാണ് സഭയെ ഭരിക്കേണ്ടത്. അതിനായി സഭ, പ്രത്യേകിച്ച് വൈദിക സെമിനാരികൾ നടത്തുന്ന ശ്രമങ്ങൾ പ്രോത്സാഹ ജനകമാണ്. സഭയിൽ ഈ പ്രവർത്തനങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും വലിയ പിന്തുണ ഉണ്ടാവും എന്നത് നിശ്ചയമാണ്.

❖

# The position of the churches against war has increased their moral standing in society

*(Interview with Rev. Konrad Raiser by H. G. Dr. Yuhanon Mar Milithios )*

*Question: As WCC general secretary, you previously called the war "immoral, illegal and ill-advised". Yet the war was swift and presented as "successful", with minimal casualties. The Iraqi people seem to rejoice in the liberation from a brutal dictator. Now, many people are asking if the WCC is going to admit that its assessment was wrong.*

Answer: Today, there is little reason to believe that the Iraqi people rejoice about the way they have been "liberated"- That the war was swift and "successful" - at least in terms of ending the regime of Saddam Hussein - is a matter of fact. Nevertheless, I would maintain the previous critical assessment. Military success does not establish moral legitimacy.

By the criteria of the classical ethic of war and peace, this war would have to be characterized as immoral. It was a pre-emptive strike, and by no means the "last resort". Nobody, not even the United States administration, denies that the war violated the existing norms of international law, beginning with the Charter of the United Nations and including the Geneva Conventions, and therefore has to be characterised as "illegal".

This leaves the question of the political appropriateness of using military force against Iraq. The main reason given was the allegation that Iraq possessed weapons of mass destruction and was prepared to use them, thus creating an imminent threat to world peace and to the security of the United States. So far, no such weapons have been found, and even if they exist, they were not used. Therefore, the alleged threat to the security of American citizens did not exist. So, the major "success"- of this war was to invalidate its official and alleged justification.

In the long run, I remain convinced that it will become clear that the war has not solved any of the political problems that were cited as objectives, and has created a chaotic situation for which no solution is in sight.

*Q: Although there were, of course, civilian victims, it seems that the rate was much lower than expected, and the "humanitarian catastrophe" that the WCC and others predicted did not happen. And surely, there was no "large-scale displacement of people" like the one you yourself warned about in a statement. Were organizations like the WCC exaggerating in their warnings regarding the consequences of the war?*

A: Of course we are glad that, going by the evidence available to date, the destruction caused by the war was more limited than expected. But we are also aware that the coalition forces and the media managed to project the image of a "sanitized" war, in which the civilian victims were almost invisible. In any case. given the absolute value of every human life in the eyes of God, we believe that any war is a human tragedy, which cannot be subjected to quantitative measurement.

In addition, it is one of the implications of "high tech" wars that the destructive effects and the casualties, both among civilians and military personnel, will become apparent only over time. How many innocent civilians are still going to perish because of unexploded cluster bombs and land mines lying in wait, or the effects of uranium-reinforced ammunition The uncounted thousands of small arms dispersed among the populat!on during the war will continue their deadly work. How many children will die because of the destruction of the water systems? While the physical rebuilding will soon begin, psychological and social recovery will take longer - let alone the loss of Iraq's extraordinary heritage.

It has become apparent and acknowledged - as shown by recent changes in the United States

# 57TH ANNIVERSARY
# 04-09-2003

## In Everlong Memory of
## MR. M.G. ZACHARIAH



Oct. 2, 1902 — Sept. 4, 1946

**Baboo/Baby, Charlie / Saro, Alex/ Prema/**
**Grandchildren & Great Grand children**

**Mannil Zach Bhavan**
**Thekkemala**
**Kozhencherry**

leadership structure - that the military administration has been unable and was unprepared to deal with the humanitarian issues arising from the war. The deliberate exclusion so far of professional humanitarian organizations, including the International Committee of the Red Cross, from responding to the chaotic humanitarian situation on the ground is unacceptable by any standards, and even more so if the claim that this war was fought to "liberate the Iraqi people" is maintained.

*Q: The WCC has protested against the actions of the United States and its allies, but many people wonder, with the United Nations being so ineffective, what real alternatives there are to deal with dictators and serious human rights violations such as those perpetrated in Iraq for decades*

A: None of the recent military interventions against dictatorial regimes and in situations of massive human rights violations have brought about effective solutions. There is a semblance of efficiency at first sight, but military intervention never gets at the root causes and leaves the majority of problems unresolved. The war on Iraq did not produce regime change, but a regime demolition without a constructive and sustainable change. The United Nations could be much more effective, if governments like that of the United States would allow and strengthen it to use the available political instruments.

In addition, the United States' claim of defence of human rights is invalidated by the selectivity of its intervention. In the past, the United States government has, for example, supported and strengthened Osama Bin Laden, and the dictatorial regime of Saddam Hussein.

*Q: You have criticized the government of the United States before and even during this conversation. Does the WCC have an anti-American stance, as some people think?*

A: The WCC is neither pro nor anti any government. The Council has always been consistent in advocating for justice, the respect of human rights, the rule of law and peaceful responses to conflicts. Churches have a moral responsibility and should be able to speak out against what we think is contrary to the teachings of Christ.

In any case, the WCC's positions have been with our member churches in the USA, who have been consistently critical of their government's position regarding Iraq, as were the churches in Great Britain. The WCC's Executive Committee praised the courageous stance of both groups of Churches. They have faced - as did we - the sort of criticism that a prophetic stand in the face of the powerful usually gets.

*Q: Immediately after the end of the war, a person wrote to us asking if you personally would be courageous enough to go to Baghdad and to explain WCC's position to the people who were suffering under Hussein's grip before the war. Would you?*

A: If there was an invitation from the Christian churches - or even the Muslim community'- in Iraq to come and explain the position taken by the WCC, I would be prepared to go. The positions of the WCC were communicated to the churches in the Middle East as well as the churches in Iraq throughout the crisis, in English and Arabic. They were not developed in isolation from these churches; on the contrary, they were formulated in cooperation and consultation with the Middle East Council of Churches. So far, all the comments received from Iraq and the wider region have indicated that the WCC position was well understood and appreciated.

*Q: Regarding the relationship between the Christian West and the Muslim East, the WCC's previous statements warned that the war would lead to further destabilisation of the Middle East region. But now there is a "road map" to peace between Israelis and Palestinians, and many people think that the strong action in Iraq can serve as a deterrent to dictators and terrorists. What is your opinion?*

A; The "road map" is seriously lacking in detail and is far from being ideal. There are many vague and disturbing elements in it. However, it provides a new - albeit very small - window of opportunity for a two-state solution. Most importantly it makes it clear that the resolution of the conflict would be based on UN resolutions 242 and 338. The implementation of these resolutions would mean an end of "the occupation that began in 1967" and lead to the emergence of an "independent, democratic and viable Palestinian state living side by side in peace and security with Israel and its other neighbours..." In addition, the "road map" mentions the Saudi Arabian initiative endorsed by the Beirut Arab League Summit which has called for "the ... acceptance

of Israel as a neighbour by the Arab states".,

Like the "Oslo peace process", it mentions that the Palestinians and Israelis will have to negotiate the permanent status issues such as borders, Jerusalem, settlements, refugees, etc., but the "road map" makes almost no mention of these issues throughout the process.

Whether it will lead the two sides to move from mutual destruction to a path of mutual benefit remains to be seen. So far, the war on Iraq certainly has not made the region more stable, but has introduced new factors of uncertainty.

There is a perception among many in the Muslim populations that the war was part of a long-term strategy to reshape the Middle East according to Western interests. While the Christian churches' position throughout the war could have limited that perception to a certain extent, it still remains; they see the "clash of civilizations" as the ideological seed-bed of the war. If this attitude persists, then more is at stake than the stability of the region.

*Q: The huge anti-war movement could not prevent war, and the churches were a major part of that movement. Some people see this as an indication that the institutional churches are ineffectual and irrelevant in society today. What is your assessment?*

A:, If the churches in their participation in the anti-war movement had accepted the same,criteria of judgement as the governments, their intervention would have to be considered ineffectual, because it could not change the determination of the United States government to go to war. However, the protest and resistance of the churches did not focus on the short-term objective of preventing this particular war, but on questioning the acceptance of war asa normal instrument of power politics.

The Churches were not - and are not - in the first place concerned about pragmatic effectiveness, but were moved by motives of faith and witness to fundamental ethical convictions, even though their struggle at first glance could seem to have been lost. The unanimity of the protest of the churches has, however, strengthened their voice and increased their moral standing in society. This is more important than their institutional power.

*Q: The WCC, together with churches worldwide, was involved in prayers for peace. It seems that those prayers were not answered. What do you believe is the power of prayer?*

A: Prayer is in the first instance the act of tuming to God and allowing God to take hold of our hearts and minds. We know that God's thoughts are not necessarily like ours and that God may answer our prayers in unexpected ways.

One very 'important dimension of prayer is intercession, remembering each other before God and thus strengthening the spiritual fellowship especially with those who are the targets and victims of war and violence. The ecumenical movement is full of testimonies of the power of mutual intercession.



**Ist Death Anniversary**

**12-10-2003**



## SAMUEL VARGHESE

**NEDIYAKALAYIL, KIDANGANNUR**

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവൻ വലഭാഗത്തിൽ"*

ഒന്നാം ചരമവാർഷിക ദിനമായ 2003 ഒക്ടോബർ 12-ാം തീയതി ഞായറാഴ്ച മെഴുവേലി ഹോളി ഇന്നസെന്റ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വി. കുർബാനയും ധൂപപ്രാർത്ഥനയും ഇതര കർമ്മങ്ങളും നടത്തുന്നു.

*by Sorrowing Family*

ഉദിഷ്ട കാര്യ സാദ്ധ്യത്തിനുവേണ്ടി







ഒരു വിശ്വാസി, ഡിട്രോയിറ്റ്



Lizy Sunny
Vakathanam

# സൺഡേസ്ക്കൂൾ വാർത്തകൾ

**വാർഷികപ്പൊതുയോഗം:**

സണ്ടേസ്ക്കൂൾ അസോസിയേഷന്റെ വാർഷിക പൊതുയോഗം ആഗസ്റ്റ് ഒൻപതാം തീയതി ശനിയാഴ്ച വാകത്താനത്ത് നിർമ്മിച്ചുകൊണ്ടിരിക്കുന്ന, പരുമല മാർ ഗ്രീഗോറിയോസ് സെന്ററിൽ വച്ച് അനുഗ്രഹകരമായി നടന്നു. പ്രസിഡന്റ് അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ കുടാതെ, മുൻ പ്രസിഡണ്ട് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയും കോട്ടയം ഭദ്രാസനത്തിന്റെ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയും സമ്മേളനത്തിൽ സംബന്ധിച്ച് അനുഗ്രഹ പ്രഭാഷണങ്ങൾ നടത്തി. എല്ലാ ഭദ്രാസനങ്ങളിൽ നിന്നുമുള്ള ഔദ്യോഗിക സ്ഥാനികൾ വന്നെത്തിയിരുന്നു. പുതിയ ധ്യാന/പഠന കേന്ദ്രത്തിന്റെ നിർമ്മാണ പുരോഗതി നേരിൽ കണ്ട് വിലയിരുത്തുവാനുള്ള അവസരമായിരുന്നു അംഗങ്ങൾക്കു ലഭിച്ചത്.

വാർഷിക റിപ്പോർട്ടും, കണക്കും പ്രവർത്തന വർഷത്തേക്കുള്ള ബജറ്റും പൊതുയോഗം ചർച്ചകൾക്കുശേഷം അംഗീകരിച്ചു. വാർഷിക റിപ്പോർട്ടിന്റെ അച്ചടി, വാർഷിക യോഗത്തിൽ സംബന്ധിക്കുന്നവരുടെ യാത്രപ്പടി, ഭക്ഷണ ച്ചെലവ്, പാരിതോഷികങ്ങൾ യോഗസംബന്ധമായ ക്രമീകരണങ്ങൾ എന്നിവയ്ക്കായി ഒരു ലക്ഷത്തോളം രൂപാ ചെലവാകുന്നുണ്ട്. പ്രസ്ഥാനത്തിന്റെ ചെലവിൽ വാർഷിക പൊതുയോഗം വലിയ ഭാഗം കവർന്നെടുക്കുന്നു.

കേരളത്തിനു പുറത്തുള്ള പ്രത്യേകിച്ച്, ഗൾഫ്, അമേരിക്ക തുടങ്ങിയ മേഖലകളിലെ സൺഡേസ്ക്കൂളുകൾ നൽകുന്ന സംഭാവനകൊണ്ടാണ് പ്രസ്ഥാനത്തിന്റെ ചെലവുകൾ ബാധ്യത കൂടാതെ നടത്തിക്കൊണ്ടു പോകാൻ കഴിയുന്നത്. പെന്തിക്കോസ്തി ഞായറാഴ്ചയിലെ പള്ളിക്കാണിക്കയും അന്നു സൺഡേസ്ക്കൂൾ പ്രവർത്തകർ നടത്തുന്ന കവർപിരിവുമാണ് പ്രസ്ഥാനത്തിന്റെ മുഖ്യമായ വരവ്. അതിൽത്തന്നെ ആകെപ്പിരിവിന്റെ 40 ശതമാനം മാത്രമേ കേന്ദ്ര വിഹിതമായി ലഭിക്കുന്നുള്ളു. വരവുലിസ്റ്റ് പരിശോധിച്ചാൽ പരമാർത്ഥങ്ങൾ ബോധ്യപ്പെടും. ഒന്ന്, ഓരോ ഭദ്രാസനത്തിലും പിരിവിൽ സഹകരിക്കാത്ത പള്ളികൾ ഒട്ടും കുറവല്ല. രണ്ട്, പല പള്ളികളും കാണിക്ക മുഴുവനും നൽകുകയില്ല, ഒരു നിശ്ചിത തുക മാത്രം നൽകുന്നു. വാസ്തവത്തിൽ അതു വിശ്വാസലംഘനമാണെന്നു പറയേണ്ടിയിരിക്കുന്നു. കാണിക്ക മുഴുവൻ നൽകണമെന്ന് ബാവാ തിരുമേനിയുടെ കല്പനയിൽ വ്യക്തമായി നിർദ്ദേശിക്കാറുള്ളതാണ്. എല്ലാ പള്ളികളിൽ നിന്നും കൃത്യമായി കാണിക്ക അയയ്ക്കുകയും, കവർപ്പിരിവ് ഉത്സാഹമായി നടത്തുകയും ചെയ്താൽ ഇപ്പോൾ ലഭിക്കുന്ന തുകയുടെ ഇരട്ടി ലഭിക്കുമെന്നുള്ളതിനു സംശയമില്ല. സൺഡേസ്ക്കൂളിന്റെ പ്രാധാന്യത്തെപ്പറ്റി പ്രസ്താവിച്ചതുകൊണ്ടായില്ല., അതിന്റെ പ്രവർത്തനങ്ങൾ സുഗമമായി നടത്തിക്കൊണ്ടു പോകുന്നതിനുള്ള സാമ്പത്തിക സഹായം നൽകാനും സന്നദ്ധരാകണം.

പി.എം.ജി. സെന്ററിന്റെ നിർമ്മിതി നടത്തിക്കൊണ്ടുപോകാൻ ഇപ്പോൾ ബാങ്ക് ലോൺ എടുത്തിരിക്കുകയാണ്. കേരളത്തിനു വെളിയിലുള്ള മേഖലകളിലെ സൺഡേസ്ക്കൂളുകൾ ഈ സംരംഭത്തിൽ ഗണ്യമായ സഹായം നൽകുമെന്നുള്ള പ്രതീക്ഷയാണ് ഞങ്ങൾക്കുള്ളത്. അവരെ അക്കാര്യം ഓർമ്മപ്പെടുത്തുവാൻ ഈ അവസരം ഉപയോഗിക്കുന്നു.

വാർഷിക യോഗത്തിൽ ഒരാൾ ഉന്നയിച്ച ചോദ്യം ഈ സെന്റർ കൊണ്ട് നമുക്ക് എന്തു സാമ്പത്തിക നേട്ടം ഉണ്ടാകുമെന്നായിരുന്നു. കച്ചവടക്കണ്ണോടെ വിദ്യാലയങ്ങളും മറ്റു സ്ഥാപനങ്ങളും സ്ഥാപിക്കുന്ന പ്രവണത സഭയിൽ പ്രബലമായി നിൽക്കുന്നതിന്റെ പ്രതിഫലനമാണ് ആ ചോദ്യത്തിൽ ഉണ്ടായത്. സഭയുടെ മുഴുവനായ നവോത്ഥാനത്തിനും, ആത്മീയോന്നമനത്തിനും ഉതകുന്ന പരിപാടികളും പദ്ധതികളും ആവിഷ്ക്കരിച്ച് നടപ്പാക്കുവാനുള്ള ഒരു കേന്ദ്രമായിട്ടാണ് ഇതിനെ വിഭാവന ചെയ്തിട്ടുള്ളത്.

**സൺഡേസ്ക്കൂൾ പരീക്ഷകൾ:** അർദ്ധ വാർഷികപ്പരീക്ഷ, വാർഷിക പരീക്ഷ തുടങ്ങിയവയെപ്പറ്റിയും പത്താം ക്ലാസ്സിലെ ഉത്തരക്കടലാസുകൾ കേന്ദ്രത്തിൽ വച്ച് മൂല്യ നിർണ്ണയം ചെയ്യുന്നതിനെക്കുറിച്ചും മറ്റുമുള്ള വിശദമായ വിജ്ഞാപനം എല്ലാ സൺഡേസ്ക്കൂളുകൾക്കും അയച്ചു കൊടുത്തിട്ടുണ്ട്. എക്സിക്യൂട്ടീവ് കമ്മറ്റിയും പരീക്ഷാ ബോർഡും പരിഗണിച്ചു നിശ്ചയിച്ചിട്ടുള്ള തീരുമാനങ്ങൾ വിജ്ഞാപനത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. പത്താം ക്ലാസ്സിൽ പ്രൈവറ്റായി പരീക്ഷ എഴുതുന്നതിനെക്കുറിച്ചുള്ള നിബന്ധനകൾ ഹെഡ്മാസ്റ്റേഴ്സ് സൂക്ഷ്മമായി മനസ്സിലാക്കി പ്രവർത്തിക്കണം.

സൺഡേസ്ക്കൂൾ ദിനപ്പിരിവ് ആഗസ്റ്റ് 31-നു മുമ്പ് കേന്ദ്രത്തിൽ എത്തിച്ച് രസീതു വാങ്ങിച്ചിരിക്കണമെന്ന നിർദ്ദേശം ഇൻസ്പെക്ടറന്മാർ ശ്രദ്ധിക്കേണ്ടതാണ്. പണം സമാഹരിച്ച് പലരും കൈയ്യിൽ സൂക്ഷിച്ചിരിക്കുകയാണെന്നു തോന്നുന്നു. യഥാസമയം കേന്ദ്രത്തിൽ എത്തിച്ചാൽ മാത്രമേ ഇവിടെ കാര്യങ്ങൾ ബുദ്ധിമുട്ടുകൂടാതെ നടത്താനാവു.

എല്ലാവരുടെയും സഹകരണം അഭ്യർത്ഥിച്ചുകൊണ്ടു നിർത്തുന്നു.

നിങ്ങളുടെ സഹപ്രവർത്തകൻ

**ഫാ. റ്റി. ജെ. ജോഷ്വ**






# ബാലസഭ




## നടവഴികൾ...

### കമണ്ഡലു പുറത്തായ കഥ

"എന്തിനാ മിനിക്കുട്ടീ പാത്രം എറിഞ്ഞുടയ്ക്കുന്നത്? പാത്രം തകരുന്ന ഒച്ച കേട്ട വല്യമ്മച്ചി ചോദിച്ചു."

"ആ കള്ളിപ്പൂച്ച ഇന്നും പാല് കട്ടു കുടിച്ചു."

"അതിന് പാത്രം എറിഞ്ഞുടച്ചാൽ ശല്യം തീരുമോ? പണ്ട് സന്ന്യാസി കമണ്ഡലു നിരോധിച്ചതു പോലെ..."

"അതേത് കഥാ...." ഒരു. പുതിയ കഥ കിട്ടിയ ചൂടിൽ മിനിക്കുട്ടി തലയുയർത്തി

"ങ്ഹാ! അങ്ങനയുമുണ്ടൊരു കഥ" - അമ്മച്ചി കഥ തുടങ്ങി...

"ഒരു ആശ്രമത്തിൽ കുറെ സന്ന്യാസിമാർ പാർത്തിരുന്നു. അതിലൊരാൾ സ്ഥിരമായി മാംസം ആസ്വദിക്കുന്നത് കാണാനിടയായ മറ്റു ചിലർ മുഖം ചുളിച്ചു. തന്റെ നേരേ മുഖം കറുപ്പിക്കുന്ന സന്ന്യാസിമാരെ കണ്ട മാംസാഹാരി ഇവരെ ഒരു പാഠം പഠിപ്പിക്കാൻ തീരുമാനിച്ചു. പുഴക്കടവിൽ വന്നിരുന്ന ഒരു പയ്യനെ വിട്ട് കുറെ മരനീര് (കള്ള്) വാങ്ങി എതിർപ്പു കാട്ടിയ സന്ന്യാസിമാരുടെ കമണ്ഡലുവിൽ (സന്യാസിമാരുടെ ജലപാത്രം) ഒഴിക്കുവാൻ ശട്ടം കെട്ടി. ധ്യാനം ഉണരേണ്ട സമയത്ത്, പരിസര വാസികളായ ഭക്തജനങ്ങളെ വിളിച്ചു കൂട്ടി ധ്യാന നിമഗ്നരായിരുന്ന സാധുക്കളുടെ കമണ്ഡലുവിലെ മരനീര് കാട്ടി മദ്യപന്മാരെന്നും, കള്ളസന്യാസിമാരെന്നും ആക്ഷേപിച്ചു. ആളു കൂടി, സ്ഥലം ബഹളമയമായി. ആശ്രമാധിപൻ സ്ഥലത്തെത്തി, ന്യായവാദങ്ങൾ ശ്രദ്ധിച്ചു. പക്ഷേ മാംസാഹാരിക്ക് ഒരമളി പറ്റിയിരുന്നു. മരനീര് ഒഴിക്കാൻ കൊടുത്തു വിട്ടത് തന്റെ കമണ്ഡലുവിലായിരുന്നു. അതിനു ചുറ്റും മണത്തു നടന്ന ഈച്ചകളെ ആരോ കണ്ടെത്തുകയും, ഗന്ധം മനസ്സിലാക്കി മാംസാഹാരിക്കുള്ള പങ്ക് കാട്ടി ഒച്ച വയ്ക്കുകയുമുണ്ടായി. കള്ളം പൊളിഞ്ഞു. ആശ്രമാധിപതിയും ത്രിശങ്കു സ്വർഗ്ഗത്തിലായി. ആരെ തള്ളും, ആരെ കൊള്ളും, ഒടുവിൽ അദ്ദേഹം വിധി പ്രസ്താവിച്ചു.

ഈ പ്രശ്നങ്ങളുണ്ടാവാൽ പ്രധാന കാരണം കമണ്ഡലുവാണ്. അതുകൊണ്ട് ഇനിയൊരറിയിപ്പ് ഉണ്ടാകുന്നതുവരെ കമണ്ഡലു നാം നിരോധിച്ചിരിക്കുന്നു. വേണമെങ്കിൽ ആ പയ്യന് നൂറടിയും കൊടുക്കാം! വിധി തീർന്നു"

## ഇംഗ്ലീഷ് പദപ്രശ്നം

**വലത്തോട്ട്**

1) പൂർവ്വ പിതാവ്.

2) യാക്കോബും മക്കളും ഈജിപ്തിൽ താമസിച്ച സ്ഥലം (ഉല്പത്തി:47)

3) ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ..............

**താഴോട്ട്**

1) ദൈവദൂതൻ

ഉത്തരങ്ങൾ

1) Adam

2) Goshen

3) Lamb

1) Angel

## കൂട്ടുകാരുടെ രചനകൾ



APOSTLE ST THOMAS

അദ്ദേഹം വിധി പ്രസ്താവിച്ചു.

ഈ പ്രശ്നങ്ങളുണ്ടാവാൻ പ്രധാന കാരണം കമണ്ഡലുവാണ്. അതുകൊണ്ട് ഇനിയൊരറിയിപ്പ് ഉണ്ടാകുന്നതുവരെ കമണ്ഡലു നാം നിരോധിച്ചിരിക്കുന്നു. വേണമെങ്കിൽ ആ പയ്യന് നൂറടിയും കൊടുക്കാം! വിധി തീർന്നു"

"എങ്ങനെയുണ്ട് മിനിക്കുട്ടീ കഥ" വല്യമ്മച്ചി തലകുലുക്കി മോണ കാട്ടി ചിരിച്ചു, "കൊള്ളാം അമ്മച്ചി, ഹോം വർക്ക് ചെയ്യാത്തതിന് എന്റെ പേനയ്ക്കും ഒരു നിരോധനം കൊടുക്കാൻ മമ്മിയോട് പറയുമോ?"

"പൊയ്ക്കോ കള്ളി" അമ്മച്ചി അടിക്കാൻ കയ്യോങ്ങി.

**റവ. ഡീ. തോമസ് പി. കൊട്ടാരക്കര**

## ബുദ്ധിമാൻ




## വചനപാത...

"യഹോവയായ ഞാൻ മാറാത്തവൻ"

മലാഖി 3:6



സിജി വർഗീസ് (10)
സൂറത്ത്



അനീന പി. കുരുവിള
മാമ്മൂട്



ജേക്കബ് കോശി റ്റി., തട്ടയിൽ

## കടങ്കഥ

ഞാനാര്?

കുട്ടയിലുണ്ട്, ചട്ടിയിലില്ല
പന്തിയിലുണ്ട്, പായിലില്ല
അരിയിലുണ്ട്, അടയിലില്ല
അക്കത്തിലുണ്ട്, അക്ഷരത്തിലില്ല
പുകയും ഞാൻ
ഉയരും ഞാൻ
പരിമളമാകെ പരത്തും ഞാൻ

9th Death Anniversary
20-9-2003



## ANNAMMA EAPEN

By

Fr. K.P. Eapen Kanamoottil
Dr. Sosakutty Jacob
Elsa Joseph (Architect)
Paulus Eapen B.E.

2nd Death Anniversary
09.09.2003



## MR. M.V. MATHAI

*By Sorrowing Family,*

**Mrs. Sosamma Mathai (wife)
Anil / Annie, Biji /Anitha,
Ani / Biji, Shruthi Mol &
Vishalmon**

**SHADHOL (M.P.)**

# ഉടൻ ഉത്തരം പ്രതീക്ഷിക്കുന്നവർ

തിരുവനന്തപുരത്തുനിന്നും 1.30–ന് പുറപ്പെട്ട മദ്രാസ് മെയിൽ തൃപ്പൂണിത്തറ എത്തിയപ്പോൾ യാത്ര നിലച്ചു. മുൻപിൽ പോയ ഗുഡ്സ് ട്രയിൻ മറിഞ്ഞ് പാളം തകരാറിൽ. റെയിൽവേ അധികൃതരുടെ അറിയിപ്പ് വന്നു. കേടുപാടുകൾ നീക്കി യാത്ര തുടരാൻ 12 മണിക്കൂർ താമസം. എല്ലാവരും അക്ഷമരായി. സഹയാത്രികൻ ട്രയിൻ വിട്ട് ബന്ധുവിന്റെ വീട്ടിലേക്ക് പോകാൻ തീരുമാനിച്ചു. 12 മണിക്കൂർ കാത്തിരിക്കാൻ മനസ്സ് അനുവദിക്കുന്നില്ലത്രെ. മദ്രാസ് യാത്ര മറ്റൊരു ദിവസത്തേക്ക് മാറ്റിവയക്കാം. 12 മണിക്കൂർ കൊണ്ട് മറ്റെന്തെല്ലാം കാര്യങ്ങൾ ചെയ്യാനുണ്ട്? അദ്ദേഹം സ്വയം പിറുപിറുത്തു. റെയിൽവേസ്റ്റേഷനിൽ നിന്നും പരിഭവത്തോടെയാണെങ്കിലും യാത്ര പറഞ്ഞു പെട്ടിയും എടുത്തു നടന്നു.

ജീവിതത്തിന്റെ ഭ്രാന്തായ തിരക്കിൽ ആരും ഒന്നിനും കാത്തിരിക്കാൻ തയ്യാറല്ല എന്നതാണ് സത്യം. എല്ലാവർക്കും കാര്യങ്ങൾ എല്ലാം ഉടൻ ഭംഗിയായി നടക്കണം. പ്രശ്നങ്ങൾ പൊടുന്നനവെ പരിഹരിക്കണം, ഉടൻ ഉത്തരങ്ങൾ ലഭിക്കണം. പ്രാർത്ഥനാ ജീവിതത്തിലും പലരുടെയും മനോഭാവം ഇതാണ്. "ദയവായി ഉടൻ ഉത്തരം തരണമേ" എന്നാണ് എല്ലാവരുടേയും പ്രാർത്ഥന. ദൈവത്തിനു സമയം നൽകാൻ ആരും തയ്യാറല്ല. സാധാരണക്കാർ മാത്രമല്ല ദാവീദ് രാജാവും, വിശുദ്ധൻമാരും, പ്രവാചകന്മാരും യേശുക്രിസ്തുവിന്റെ ശിഷ്യന്മാർവരെ ഈ അക്ഷമത പ്രകടിപ്പിച്ചിട്ടുണ്ട്. കടലിൽ കാറ്റും കോളും കൊണ്ട് പടകു മുങ്ങാറായപ്പോൾ പത്രോസ് യേശുവിനെ വിളിച്ചുണർത്തി അപേക്ഷിച്ചു. "കർത്താവേ ഉടൻ രക്ഷിക്കണമേ" (മത്തായി 8:25). 70–ാം സങ്കീർത്തനത്തിൽ "യഹോവേ എന്നെ സഹായിപ്പാൻ വേഗം വരേണമേ" എന്ന് ദാവീദ് രാജാവ് വേദനയോടെ നിലവിളിക്കുന്നു. 27–ാം സങ്കീർത്തനത്തിൽ അദ്ദേഹം തന്നെ, യഹോവയിൽ പ്രത്യാശ വെയ്ക്കുക, ധൈര്യപ്പെട്ടിരിക്ക, കാത്തിരിക്ക എന്ന ഉപദേശം വിസ്മരിച്ചുകൊണ്ടാണ് നിസ്സഹായാവസ്തയിൽ ഉടൻ ഉത്തരത്തിനായി ദൈവത്തോട് ദാവീദ് നിലവിളിക്കുന്നത്. തക്ക സമയത്ത് കൃപ ലഭിക്കാനായി വി. പൗലൂസും (എബ്രാ–4:16) ദൈവത്തോട് പ്രാർത്ഥിക്കുന്നു. നിനച്ചിരിക്കാത്ത സമയത്ത് രോഗവും, അപകടവും ഉണ്ടാകുമ്പോൾ, ജോലിക്കുവേണ്ടി കാത്തിരുന്ന് അക്ഷമരാകുമ്പോൾ, കുടുംബത്തിൽ ഒരു കുഞ്ഞു ജനിക്കാൻ താമസം വരുമ്പോൾ, സാമ്പത്തിക പ്രതിസന്ധി ഉണ്ടാകുമ്പോൽ–എല്ലാവരുടേയും പ്രാർത്ഥന ഒന്നുതന്നെ. "ദൈവമേ നിന്റെ കൃപ ഉടൻ ഉണ്ടാകണമേ." താമസം വന്നാൽ ദൈവവിശ്വാസത്തിന് ഉടവു തട്ടുന്നു. ദൈവത്തിന്റെ സ്നേഹത്തിൽ സംശയം ജനിക്കുന്നു. ദൈവം പക്ഷപാതം കാണിക്കുന്നുവെന്ന് ആരോപിക്കുന്നു.

എന്തുകൊണ്ടാണ് ചില പ്രാർത്ഥനകൾക്ക് ഉത്തരം നൽകാതെ ദൈവം മുഖം തിരിഞ്ഞ് നിൽക്കുന്നത്? ദൈവത്തിന്റെ ഉദ്ദേശം വെളിപ്പെടുത്താതെ കാത്തിരുത്തി നമ്മെ അക്ഷമരാക്കുന്നത് ക്രിസ്തീയ ജീവിതത്തിലെ ഏറ്റവും കഠിനമായ പരീക്ഷണങ്ങളിലൊന്നാണ്. ഹബക്കൂക് പ്രവാചകൻ ദൈവത്തോടു നേരിട്ടു ചോദിച്ചു. "യഹോവെ എത്രത്തോളം ഞാൻ അയ്യം വിളിക്കുകയും നീ കേൾക്കാതിരിക്കുകയും ചെയ്യും" (1:2) ദൈവത്തിന്റെ സമയവും മനുഷ്യന്റെ പ്രതീക്ഷയും തമ്മിലുള്ള പൊരുത്തക്കേടാണിതിനു കാരണം. ആത്മാർത്ഥമായ എല്ലാ പ്രാർത്ഥനകൾക്കും ദൈവം ഉത്തരം നൽകുന്നുവെന്ന സത്യം പലപ്പോഴും നാം വിസ്മരിക്കുന്നു. "ഞാൻ യഹോവയ്ക്കായി കാത്തിരിക്കുന്നു, അവൻ എങ്കലേക്ക് ചാഞ്ഞ് എന്റെ നിലവിളി കേട്ടു" (സങ്കീ. 40:1) എന്ന് ദാവീദ് സമർത്ഥിക്കുന്നു.

ഇതു നാം ആഗ്രഹിക്കുന്ന സമയത്തായിരിക്കുകയില്ല എന്ന വിത്യാസമേ ഉള്ളൂ. "ദിവസവും യേശുവിനൊപ്പം" (Everyday with Jesus) എന്ന ഗ്രന്ഥത്തിൽ ലണ്ടനിലെ ഒരു പള്ളിയിൽ 30 വർഷം പാസ്റ്റർ ആയി പ്രവർത്തിച്ച പ്രശസ്ത സുവിശേഷകൻ സെൽവിൻ ഹ്യൂഗ്സ് (Selwyn Hughes) അനേകരുടെ ജീവിതാനുഭവങ്ങൾ വിലയിരുത്തി പറയുന്നതിപ്രകാരമാണ്. "നാലു രീതിയിലാണ് ദൈവം നമ്മുടെ പ്രാർത്ഥനകൾക്ക് മറുപടി നൽകുന്നത്." (1) ചില അപേക്ഷകൾക്ക് "ശരി, നിന്റെ ആഗ്രഹപ്രകാരം നടക്കട്ടെ" എന്ന ഏവർക്കും സ്വീകാര്യമായ ഉത്തരം ഉടൻ ലഭിക്കുന്നു. (2) ചില പ്രാർത്ഥനകൾക്ക് 'No' എന്ന നിഷേധാത്മക മറുപടി നൽകുന്നു. നീരസം ഉളവാക്കുമെങ്കിലും, പക്ഷേ ഈ നിഷേധത്തിലൂടെ ദൈവം നമ്മെ ചില പ്രത്യേക സാഹചര്യങ്ങളിൽ നിന്ന് രക്ഷിക്കുന്നുവെന്നാണ് മഹാകവി ടാഗോറിന്റെ അഭിപ്രായം. (3) നീ പ്രതീക്ഷിച്ചതിൽ കൂടുതൽ ഞാൻ നിനക്കു തരുന്നു എന്ന എല്ലാവർക്കും സംതൃപ്തി ഉളവാക്കുന്ന മറുപടി. (4) "കാത്തിരുന്ന് കാണുക" എന്നതാണ്. പല കാരണങ്ങളാൽ ഉടൻ ഉത്തരം നൽകാൻ സമയമായിട്ടില്ല എന്നാണ് ദൈവ

**പ്രാർത്ഥിക്കുക,**
**പ്രതീക്ഷിക്കുക, പ്രത്യാശയോടെ കാത്തിരിക്കുക.**
**"തക്ക സമയത്ത് നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴു താണിരിപ്പീൻ"**
**(1 പത്രോസ് 5:6)**



ത്തിന്റെ പക്ഷം. കഷ്ടപ്പാടും, ത്യാഗവും പരീക്ഷണങ്ങളും കാത്തിരിപ്പിന്റെ ഈ ഘട്ടത്തിൽ ഉണ്ടാവുകയും ചെയ്യും.

ചരിത്രത്തിലുടനീളം ഇത്തരം കാത്തിരിപ്പുകൾ നാം കാണുന്നു. കഠിനമായി പ്രാർത്ഥിച്ചിട്ടും ജോസഫിന് കാരാഗ്രഹത്തിൽ നിന്നും രക്ഷപെടാൻ രണ്ട് വർഷം കാത്തിരിക്കേണ്ടിവന്നു. അവസാനം ജോസഫിന്റെ കാത്തിരിപ്പിന് പ്രതിഫലം ലഭിച്ചു. തന്റെ കുടുംബാംഗങ്ങളുമായി പൊരുത്തപ്പെടുന്നതിനും അനേകരുടെ ജീവിതം രക്ഷിക്കുന്നതിനും അവസരം ലഭിച്ചു. (ഉല്പത്തി 50:19-21) ഇസ്രായേൽ ജനതയെ വാഗ്ദത്തഭൂമിയിലേക്ക് നയിച്ച മോശക്ക് നാൽപ്പത് വർഷം മരുഭൂമിയിലെ ചൂടിൽ അലഞ്ഞുതിരിയേണ്ടിവന്നു. ഇതിനോടകം പത്ത് പ്രാവശ്യം പ്ലേഗിന്റെ പീഢനവും അനുഭവിച്ചു. മാർത്തയും മറിയയും കർത്താവിനുവേണ്ടി കാത്തിരിക്കുന്നതിനിടയിൽ ലാസറിന്റെ മരണം കാണേണ്ടി വന്നു. (യോഹ. 11) യേറുശലേം ദേവാലയം കല്ലോട് കല്ല് അവശേഷിക്കുന്നവണ്ണം നശിക്കുമെന്ന് യേശു പറഞ്ഞു. പക്ഷേ 40 വർഷങ്ങൾക്ക് ശേഷമാണ് വിധി നടപ്പിലാക്കിയത്. ചില പ്രാർത്ഥനകൾക്കുള്ള മറുപടി ഒരു പക്ഷേ നമ്മുടെ ജീവിതകാലത്തിനുള്ളിൽ പോലും ലഭിച്ചെന്നുവരികയില്ല. പക്ഷേ അതിന്റെ പ്രതിഫലം അടുത്ത തലമുറക്കു ലഭിക്കുമെന്നാശിക്കാം. ദൈവത്തിന്റെ സമയം മനസ്സിലാക്കാനുള്ള കഴിവോ വിവേകമോ നമുക്കില്ലാത്തതാണ് പലരുടേയും നിരാശക്കു കാരണം. ദൈവത്തിന്റെ മൗനം നമ്മുടെ പ്രാർത്ഥനകളെ നിരസിക്കുന്നതിനോ പരാജയപ്പെടുത്തുന്നതിനോ അല്ല, മറിച്ച് അഭൗമികമായ സ്നേഹത്തിന്റെയും കരുതലിന്റെയും പ്രതിഫലനമാണ്.

കൊച്ചുകുട്ടികളെപ്പോലെ ഉടൻ കാര്യം സാധിച്ചില്ലെങ്കിൽ ശുണ്ഠി കൂടി കരയുന്ന "ആത്മീയഭിക്ഷാദാഹി"കളെയല്ല ദൈവത്തിനാവശ്യം. ദൈവം നമ്മുടെ ചില പ്രാർത്ഥനകൾക്ക് ഉടൻ ഉത്തരങ്ങൾ നൽകാൻ വിസമ്മതിക്കുന്നത് നമ്മുടെ സ്വഭാവത്തെ ദൃഢീകരിക്കുന്നതിനും, വിശ്വാസത്തെ ഉറപ്പിക്കുന്നതിനുമാണ്. നമ്മുടെ വാച്ച് ദൈവത്തിന്റെ സമയവുമായി അഡ്ജസ്റ്റ് ചെയ്യുകയാണ് വേണ്ടത്. "യഹോവ നിങ്ങളോടു കരുണ കാണിക്കാൻ താമസിക്കുന്നു. പക്ഷേ അവൻ ന്യായത്തിന്റെ ദൈവമല്ലോ. അവനായി കാത്തിരുന്നവരൊക്കെയും ഭാഗ്യവാൻമാരെന്ന്" യെശയ്യാ പ്രവാചകൻ (30:18) നമ്മെ ഓർമ്മിപ്പിക്കുന്നു. പ്രാർത്ഥിക്കുക, പ്രതീക്ഷിക്കുക, പ്രത്യാശയോടെ കാത്തിരിക്കുക. "തക്ക സമയത്ത് നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴു താണിരിപ്പീൻ" എന്ന് വി. പത്രോസ് (1 പത്രോസ് 5:6) നമ്മെ ആഹ്വാനം ചെയ്യുന്നു.

കെ.പി.ജെ.

കവിത

## മറിയാം പറഞ്ഞത് (മാവുർബാ)

എം. കെ. കോര, വാകത്താനം

മറിയാം പറയുവതെന്തെന്നോ
അഖിലേശനെയെന്നും നിഖിലം
എൻദേഹി പുകഴ്ത്തീടുന്നതുപോൽ
ജീവനെനിക്കരുളിക്കാക്കുന്നോ-
രെന്നാത്മാവിന്നുടയോനവനെ
സ്തുതികീർത്തിക്കുന്നതി സന്തോഷാൽ
ദാസിയിലുണ്ടാമതിതാഴാഴ്മ
അവനതുനോക്കി കാണുകയാം
വംശംസർവ്വവുമതുകൊണ്ടെന്നും
ഭാഗ്യവതിയെന്നെന്നെ വാഴ്ത്തുന്നു.
ശക്തൻ നാമം പരിശുദ്ധനവ-
നെന്നിൽ ചെയ്തവയെല്ലാം വൻ കാര്യം
ദൈവത്തിൻ ദയ സ്വയമാക്കാൻ
തലമുറവംശം മാറിവരാൻ
അവനിൽതന്നെ ഭയപ്പെടുക
ഭുജവീര്യത്താൽ ജയമുണ്ടാക്കി
അഹങ്കാരികളെയില്ലാതാക്കി
ശക്തൻസിംഹാസനവുമുടച്ച്
താഴ്മക്കാരെയുയർത്തിയിരുത്തി
പശികൊണ്ടേഴകളായവരെ
നന്മകൾകൊണ്ടവൻ പൂർണ്ണമാക്കി
സമ്പന്നരെയവൻ വ്യർത്ഥരാക്കി
അവനുടെ ദാസൻ ഇസ്രയേലോ
അവന്റെ സഹായം നേടുകയും
പിതാക്കന്മാരോടോതിയവണ്ണം
നിത്യമതായൊരു സഹതാപം
അബ്രഹാമും സന്തതിയും നേടി





*Favours Received*







Brigadier (Mrs.) K. Thomas, Pune.

# ഞായർദിന ചിന്തകൾ

ഫാ. പി. എം. സഖറിയ, പള്ളിക്കപ്പറമ്പിൽ

**സെപ്റ്റംബർ 14**
**സ്ലീബാ പെരുന്നാൾ**
**സന്ധ്യാ: മത്താ. 24:1-35,**
**അപ്പോ. പ്ര. 13: 26-29**
**പ്രഭാതം: മർ. 13:1-33**

യഹോവയുടെ ദിവസത്തെക്കുറിച്ചുള്ള പ്രത്യാശ യഹൂദന്മാർക്കിടയിലുണ്ടായിരുന്നു. ദൈവം ചരിത്രത്തിൽ പ്രവേശിച്ച് തിന്മനിറഞ്ഞ ലോകത്തെ രൂപാന്തരപ്പെടുത്തുന്നു. ഈ ദിവസമായിരുന്നു യുഗാന്ത്യത്തെക്കുറിച്ചുള്ള അവരുടെ സങ്കല്പം. പുതിയ നിയമ എഴുത്തുകാർ കർത്താവിന്റെ പുനരാഗമനത്തെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ ഈ ആശയം തന്നെയാണ് ഉപയോഗിക്കുന്നത്. യുഗാന്ത്യ സംഭവ വികാസങ്ങളെക്കുറിച്ചുള്ള വിവിധ ചിത്രങ്ങളും ദർശനങ്ങളും ഈ ഭാഗത്തു കാണാം. ഇവയെല്ലാം ഭാവിയിൽ സംഭവിപ്പാൻ പോകുന്ന ദർശനങ്ങളാകയാൽ ആക്ഷരികമായി കരുതേണ്ടതില്ല.

കർത്താവ് ഒലിവുമലയിൽ ഇരിക്കുമ്പോൾ ശിഷ്യന്മാർ യേശുതമ്പുരാനോട് രണ്ടു ചോദ്യങ്ങൾ ചോദിക്കുന്നു. 1) യരുശലേമിന്റെ നാശം എപ്പോഴാണ് സംഭവിക്കുക. 2) കാലാവസാനത്തിന്റെ അടയാളങ്ങൾ എന്തായിരിക്കും? ലോകാവസാനവും, യറുശലേമിന്റെ നാശവും ന്യായവിധിയോടുബന്ധപ്പെട്ട വിഷയങ്ങളാണ്. ഇവ രണ്ടും വ്യത്യസ്ത വിഷയങ്ങളായതിനാൽ, ഒരേ അദ്ധ്യായത്തിൽ കൊടുത്തിരിക്കുന്ന സ്ഥിതിക്കു ശ്രദ്ധാപൂർവ്വം വ്യാഖ്യാനിക്കേണ്ടതാണ്.

**24:1-14**-അവസാനംവരും, എങ്കിലും അതിനു സമയമായിട്ടില്ല. വളരെ കലാപങ്ങൾ സംഭവിക്കും മാത്രമല്ല സുവിശേഷം ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും പ്രഘോഷിക്കപ്പെടും. എന്നാൽ 24:15-28 വരെയുള്ള ഭാഗത്ത് അവസാനം, ന്യായവിധിയുടെ സന്ദർഭം എന്നിവയെപ്പറ്റി പറഞ്ഞിരിക്കുന്നു. ഇതു യഹൂദ മതത്തിന്റെ-യറുശലേമിന്റെ നാശത്തെയാണ് സൂചിപ്പിക്കുന്നത്. എ.ഡി. 70-ൽ ഇത് അക്ഷരംപ്രതി നിറവേറി.

വരുവാനുള്ളവൻ ഞാനാകുന്നു എന്നു പറഞ്ഞ് ജനങ്ങളെ തെറ്റിക്കുന്ന കപടരക്ഷകരുടെ ആവിർഭാവത്തെപ്പറ്റി യേശു മുന്നറിയിപ്പു കൊടുക്കുന്നു. കാലാവസാനത്തിനുമുമ്പ് കാലചരിത്രത്തിൽ യുദ്ധങ്ങളും, വിപ്ലവങ്ങളും, ക്ഷാമവും, വസന്തയും ഉണ്ടായിക്കൊണ്ടിരിക്കും. ഒരർത്ഥത്തിൽ ഇതു ദൈവത്തിന്റെ ന്യായ വിധിയെ കുറിക്കുന്നു. ദൈവഹിതത്തെ നിഷേധിച്ചു ജീവിക്കുമ്പോൾ അനീതിയും അക്രമവും കൊടികുത്തിവാഴും. ഇവയ്ക്കെതിരേയുള്ള ദൈവിക ന്യായവിധിയിൽ വിശ്വാസികൾ ചഞ്ചലപ്പെട്ടുപോകാതെ ദൈവിക രക്ഷ കാണുവാൻ സാധിക്കണം. ദൈവരാജ്യത്തിന്റെ ന്യായവിധികളാണിവയെങ്കിലും, അവയ്ക്കു പിന്നാലെ ഉടൻ ദൈവരാജ്യം ആഗതമാകുമെന്ന് പ്രതീക്ഷിക്കരുത് (വി. മർക്കോ. 13:7)

കർത്താവിന്റെ പുനരാഗമനത്തെക്കുറിച്ച് പ്രസ്താവിച്ചിരിക്കുന്ന ഇന്നത്തെ ഈ ഏവൻഗേലിയോൻ ഭാഗത്ത് ചില ഭയനിർദ്ദേശങ്ങൾ കൂടി നൽകിയിട്ടുണ്ട്. (1) സത്യവിശ്വാസത്തിൽ നിന്ന് വിശ്വാസികളെ വ്യതിചലിപ്പിക്കും വിധമുള്ള ദുരുപദേഷ്ടാക്കന്മാർ എഴുന്നേൽക്കും. യേശുക്രിസ്തുവിലൂടെ വെളിപ്പെട്ട ദൈവിക സത്യത്തിനു വിപരീതമായി വ്യക്തി താത്പര്യങ്ങൾ മുൻനിർത്തി ഉപദേശങ്ങൾ ക്രോഡീകരിക്കുന്നതിനെതിരായുള്ള ഭയനിർദ്ദേശമാണിത്. ഐക്യത്തിനു പകരം അനൈക്യമായിരിക്കും ഫലം. (2) വിശ്വാസം തണുത്തുപോകാവുന്ന സാഹചര്യം ഉണ്ടാകും. യുദ്ധങ്ങളും യുദ്ധശ്രുതികളും കേൾക്കും. ജനതകൾ തമ്മിൽ പകയും വിദ്വേഷവും ഉണ്ടാകും. അധർമ്മം വർദ്ധിക്കുന്നതുകൊണ്ട് അനേകരുടെ സ്നേഹം തണുത്തു പോകും. ഈ പ്രതികൂല സാഹചര്യങ്ങളിൽ ചഞ്ചലപ്പെടാതിരിപ്പാൻ കരുതികൊള്ളണം. കാരണം, ഇവിടെയാണ് വിശ്വാസത്തിന്റെ മാറ്റ് അളക്കപ്പെടുന്നത്.

ഈ വാക്യങ്ങളിൽ കാണുന്ന കർത്താവിന്റെ പ്രത്യക്ഷതയുടെ വിവരണത്തെ ഇന്ന് വിശ്വാസികളിൽ പലരും ഗൗരവമായി കാണുന്നില്ല. ഈ അന്ത്യകാലലക്ഷണങ്ങളുടെ മുമ്പിൽ, വിശ്വാസികൾ സൂക്ഷ്മതയോടുകൂടി ജീവിക്കണം. വി. പത്രോസ് ഇതു സംബന്ധിച്ച് വിശ്വാസികളെ ഓർമ്മിപ്പിക്കുന്നത് ശ്രദ്ധിക്കുക. "ചിലർ താമസം എന്നു വിചാരിക്കുന്നതുപോലെ കർത്താവ് തന്റെ വാഗ്ദത്തം നിവർത്തിപ്പാൻ താമസിക്കുന്നില്ല. ആരും നശിച്ചുപോകാതെ എല്ലാവരും മാനസാന്തരപ്പെടുവാൻ അവൻ ഇച്ഛിച്ച് നിങ്ങളോടു ദീർഘക്ഷമ കാണിക്കുന്നതേയുള്ളു... ഇങ്ങനെ ഇവയൊക്കെയും അഴിവാനുള്ളതാകയാൽ ആകാശം ചുട്ടഴിവാനും, മൂലപദാർത്ഥങ്ങൾ വെന്തുരുകുവാനുമുള്ള ദൈവദിവസത്തിന്റെ വരവു കാത്തിരുന്നും ബന്ധപ്പെടുത്തിയും കൊണ്ടു നിങ്ങൾ എത്ര വിശുദ്ധ ജീവനവും ഭക്തിയും ഉള്ളവർ ആയിരിക്കേണം" (2 പത്രോ. 3:9-12)

**നമ്മിൽ സമർപ്പിതമായിരിക്കുന്ന കഴിവുകൾ-അവ ധനപരമായാലും മറ്റെന്തായാലും എല്ലാം ദൈവത്തിന്റെ ദാനമാണ്. നാം അതിന് അപ്പോഴപ്പോൾ തിരുമുമ്പാകെ കണക്കു കൊടുക്കേണ്ടവരാണ്, ദൈവേഷ്ടത്തിനെതിരായി അവയെ വിനിയോഗിച്ചാൽ കാര്യസ്ഥതയിൽനിന്നു നാം ബഹിഷ്ക്കരിക്കപ്പെടും**

ശ്ലീഹാവായനയിൽ ഒന്നായ നടപ്പുകൾ 13:26-29 ശ്രദ്ധിച്ചാൽ മനുഷ്യന്റെ വീണ്ടെടുപ്പിനു വേണ്ടിയുള്ള ദൈവത്തിന്റെ പദ്ധതി എന്താണെന്നു




കാണാം. തന്റെ ഇഷ്ടം നിർവഹിപ്പാനായി ദൈവം യിസ്രായേലിനെ തെരഞ്ഞെടുക്കുന്നു. ദൈവത്തിന്റെ ഹിതമോ ലോകത്തിന്റെ ആകമാന വീണ്ടെടുപ്പായിരുന്നു. ഉന്നതമായ പദവിയിലേക്കും, ചുമതലയിലേക്കും നിയോഗിക്കപ്പെട്ട ദൈവജനം ദൈവത്തിന് ശത്രുക്കളായി തീരുകയത്രെ ചെയ്തത്.

മശിഹായ്ക്കായി കാത്തിരുന്ന യഹൂദ ജനത മശിഹായെ തിരിച്ചറിയുകയോ അംഗീകരിക്കുകയോ ചെയ്തില്ല. യഹൂദമതനേതാക്കളായ മഹാപുരോഹിതന്മാരുടെ അന്ധമായ മുൻവിധി നസ്രായനായ യേശുവിൽ മശിഹായെ ദർശിപ്പാൻ വഹിയാതെവണ്ണം അവരുടെ ഉൾക്കണ്ണുകളെ അന്ധമാക്കി തീർത്തു. എന്നാൽ പാവപ്പെട്ട മുക്കുവരും, സ്ത്രീകളും, കുഞ്ഞുങ്ങളും യേശുവിൽ ദൈവത്തിന്റെ ക്രിസ്തുവിനെ കണ്ടെത്തി. ജ്ഞാനികൾക്കും വിവേകികൾക്കും മറച്ച് ശിശുക്കൾക്ക് വെളിപ്പെടുത്തിയിരിക്കുന്നു. ശമര്യാക്കാരി സ്ത്രീയും, വലത്തുഭാഗത്തെ കള്ളനും, റോമാശതാധിപനും അവനെ സാക്ഷിച്ചു. പുരോഹിത വർഗ്ഗം അവനെ കണ്ടെത്തിയുമില്ല. യോഹന്നാൻ സ്നാപകൻ കർത്താവിന്റെ മഹത്വത്തെ സാക്ഷിപ്പാൻ വന്നവനായിരുന്നു. എന്നാൽ യഹൂദമത നേതാക്കളുടെ ആത്മീയാന്ധത, അവരുടെ സ്വാർത്ഥത യേശുവിനെ ക്രൂശിൽ കയറ്റി.

ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട സമൂഹമാണ് സഭ. അന്നത്തെ യഹൂദസഭയുടെ പ്രതികരണവും, ഇന്നത്തെ സഭയുടെ പ്രതികരണവും തമ്മിലെന്താണന്തരം? അതിൽ നിന്ന് വിഭിന്നമോ? യേശുവിനെ വീണ്ടും ക്രൂശിക്കാനുള്ള പ്രവണതകൾ സഭയിൽ വർദ്ധിച്ചു വരുന്നു എന്നുള്ളത് നിഷേധിപ്പാൻ കഴിയുമോ? ദൈവത്തിന്റെ മശിഹായെ അംഗീകരിച്ച് അവന്റെ സ്വഭാവം നിലനിർത്താനും, രക്ഷയുടെ ദൂത് ജീവിത രംഗങ്ങളിൽകൂടി സാക്ഷിപ്പാനും നാം ഒരുങ്ങുമോ. അപ്പോൾ സഭയും-വിശ്വാസികളും ലോകത്തിന് അനുഗ്രഹമായി തീരും.

## സെപ്റ്റംബർ 21
## സ്ലീബാ പെരുനാളിനു ശേഷം ഒന്നാം ഞായർ

**വി. ലൂക്കോ. 17:20-37, സങ്കീ. 34**
**മത്താ. 24: 36-51, 1 കോരി. 2:10-16**

ദൈവരാജ്യം എപ്പോൾ വരും എന്ന പരീശന്മാരുടെ ചോദ്യത്തിന്, നിങ്ങൾ പ്രതീക്ഷിക്കുന്നതുപോലെയും ആഗ്രഹിക്കുന്നതുപോലെയുമല്ല അതിന്റെ വരവ് എന്നു യേശു തമ്പുരാൻ മറുപടി പറയുന്നു. ഒരു ഡോക്ടർ ഒരു രോഗിയിൽ അദ്ദേഹത്തിന് അറിയാവുന്ന രോഗത്തിന്റെ ലക്ഷണങ്ങൾ പ്രതീക്ഷിക്കുന്നതുപോലെയല്ല അത്.

മനുഷ്യഹൃദയങ്ങളിൽ പ്രവർത്തിച്ചു മനുഷ്യരെ പുതിയ വ്യക്തികളാക്കി തീർക്കുന്ന യേശുക്രിസ്തുവിന്റെ ഭരണമണ്ഡലമാണ് ദൈവരാജ്യം. ആ യേശുവിന്റെ ഭരണം വ്യക്തികളും സമൂഹവും സ്വീകരിക്കണം. യേശുക്രിസ്തുവിന്റെ തേജസിലുള്ള പ്രത്യക്ഷത ക്രിസ്തീയ സഭയുടെ അനിഷേധ്യമായ വിശ്വാസമാണ്. എന്നാൽ അത് എങ്ങനെ, എപ്പോൾ എന്നതു വിശ്വാസി ചോദിക്കേണ്ട ചോദ്യമല്ല. എന്നാൽ അത് എന്നു സംഭവിച്ചാലും അതിനെ സ്വീകരിക്കുവാൻ തയ്യാറായി ഒരുങ്ങിയിരിക്കേണ്ടത് സുവിശേഷത്തിന്റെ അടിസ്ഥാന പഠിപ്പിക്കലാണ്. കർത്താവിന്റെ വരവിനെ സംബന്ധിച്ചുള്ള അബദ്ധ പ്രസ്താവനകളും, തെറ്റായ കണക്കുകൂട്ടലുകളും നിമിത്തം സാക്ഷ്യം നഷ്ടപ്പെടുത്തിയ ചരിത്രവുമുണ്ട്. വിശ്വാസി ഇതു പോലെയുള്ളവർക്ക് എതിരേ കരുതലോടെ ഇരിക്കണം എന്ന് ഓർമ്മപ്പെടുത്തുന്നു.

(മത്താ. 24: 39-43) മനുഷ്യന്റെ മേലുള്ള ന്യായവിധി സാധാരണ ജീവിതത്തിൽ തന്നെ വന്നുചേരും. കൈക്കൊള്ളപ്പെടുന്നവരും, ഉപേക്ഷിക്കപ്പെടുന്നവരും ഒരേ പ്രവർത്തനത്തിൽ വ്യാപൃതരായിരിക്കും. ബാഹ്യമായ സാമ്യമുണ്ടായിരുന്നാലും ആന്തരിക വ്യത്യാസമുണ്ടായിരിക്കും. അതത്രെ സ്വീകരിക്കുന്നതിനും, ഉപേക്ഷിക്കുന്നതിനും ഇടയാക്കുന്നത്. ദൈവരാജ്യമൂല്യങ്ങൾക്ക് ഒരു കൂട്ടർ മുൻഗണന കൊടുക്കുമ്പോൾ ലോകത്തിന്റെ പ്രതാപവും, സുഖലോലുപതയും ലക്ഷ്യമാക്കി സ്വജീവനെ സംരക്ഷിക്കാൻ മറ്റെകൂട്ടർ ശ്രമിക്കുന്നു. യജമാനൻ വരുന്നതു വരെ പ്രയോജനകരമായി ശുശ്രൂഷ നിർവഹിപ്പാൻ ആവശ്യമായ സാഹചര്യങ്ങളും, സാദ്ധ്യതകളും ദാസനുണ്ട്. എന്നാൽ ഇനിയും സമയമേറെയുണ്ടല്ലോ എന്നു ചിന്തിച്ചാൽ ദാസന് അവസരം നഷ്ടപ്പെടുകയും ചെയ്യും.

സമയത്തെക്കുറിച്ചുള്ള ഊഹാപോഹങ്ങളിൽ മുഴുകി കാത്തിരിക്കാതെ, ജാഗ്രതയോടുകൂടി ഒരുങ്ങികാത്തിരിക്കുക. (ബുദ്ധിയുള്ള കന്യകമാരെപ്പോലെ). എന്നാൽ കർത്താവിന്റെ പുനരാഗമനം ഉടനെയുണ്ട് എന്നുള്ള പ്രതീക്ഷയിൽ ലോകനിഷേധ ഭാവവും അരുത്. അത് അപകടകരമായ ഒരു ചിന്തയാണ്. സാഹചര്യങ്ങളെ രൂപാന്തരപ്പെടുത്തുവാൻ ദൈവത്തോടു കൂടെ യത്നിക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

സന്ധ്യ ഏവൻഗേലിയോൻ ഒന്നുകൂടി ശ്രദ്ധിക്കുക. 31-36 വരെയുള്ള വാക്യങ്ങളിൽ ലോത്തിന്റെ ഭാര്യയുടെ ചിത്രം കാണുന്നു. ലോത്തിന്റെ ഭാര്യ ചെയ്തതുപോലെ പുറകോട്ടു തിരിഞ്ഞു നോക്കാതെ സകലതും ഉപേക്ഷിപ്പാൻ ഏതു നിമിഷവും വിശ്വാസി തയ്യാറാകണം. പ്രതിസന്ധിയിൽ സ്വന്തം ജീവൻ വെടിയാനും വിശ്വാസി തയ്യാറാകണം. ലൗകീക മോഹങ്ങളിൽ നിന്നും അകന്നു നിൽക്കാനുള്ള നിസംഗതയും വിശ്വാസി ശീലിക്കണം. ലോകം ജീവിതത്തിന്റെ അന്തം എന്നു വിചാരിക്കാതെ, ദൈവരാജ്യത്തിന്റെ പ്രകാശത്തിൽ ലൗകീക വ്യാപാരങ്ങളിൽ ഏർപ്പെടേണ്ടിയവരാണ് വിശ്വാസികൾ

പഴയ നിയമവായനയിലൊന്നായ 34-ാം സങ്കീർത്തനം സ്തോത്രഗീതമായാണ് കണക്കാക്കപ്പെടുന്നത്. പരിമിതികളുടേയും വിഷമസാഹചര്യങ്ങളുടേയും മദ്ധ്യേ വിടുതൽ നൽകാൻ കഴിവുള്ള ദൈവം സങ്കീർത്തനക്കാരനെ ശക്തിപ്പെടുത്തി. യാചനയുടെ സ്വരത്തിൽ നിന്നും സ്തോത്രാർപ്പണത്തിലേക്കുള്ള മാറ്റം ഇവിടെ ശ്രദ്ധേയമാണ്. ഏകാന്തതയും ഭയവും നമ്മെ നിർവീര്യമാക്കും. വ്യക്തിത്വത്തിന്റെ വളർച്ച പരിമിതപ്പെടുത്തുകയും മുരടിപ്പിക്കുകയുമാണ് ഇതിന്റെ ഫലം. ഭീതി മനുഷ്യന്റെ ക്രിയാത്മകതയെ നഷ്ടപ്പെടുത്തുന്നു. സാഹചര്യ



ഞായർദിന ചിന്തകൾ

ങ്ങളോടുള്ള പ്രതികരണത്തിൽ നാം അന്ധരായി പോകുന്നു. (വാ. 4)

യേഹോവയെ നോക്കി പ്രകാശിതരാകുവാനുള്ള ആഹ്വാനത്തിൽ (വാ. 5) ക്ഷണനേരത്തേക്കുള്ള നോട്ടമല്ല വിവക്ഷിക്കുന്നത്. മോശ ദൈവത്തോടൊപ്പം ശാന്തമായി സമയം ചെലവഴിച്ചു. അവന്റെ മുഖം പ്രകാശിച്ചു. സൂര്യപ്രകാശത്തിനഭിമുഖമായാണല്ലോ സസ്യങ്ങൾ തണ്ടുകളും ഇലകളും വിന്യസിക്കുക. പ്രകാശം സ്വീകരിച്ച് അവ അന്നജം പാകം ചെയ്യുന്നു. ഇതുപോലെ തന്നെ വിശ്വാസികളുടെ മുഖവും പ്രകാശിക്കണമെങ്കിൽ ക്രിസ്തുവിൽ നിന്നും ഊർജ്ജം ഉൾക്കൊള്ളണം.

ശ്ലീഹാവായന കൂടി നോക്കുക. 1 കോരി. 2:10-16 വരെയുള്ള വാക്യങ്ങളിൽ നിന്നും നമുക്കു മനസിലാക്കാൻ കഴിയുന്ന ഒരു വസ്തുത, കോരിന്ത്യർ ധരിച്ചിരിക്കുന്നതുപോലെ ലോകജ്ഞാനമല്ല ദൈവിക ജ്ഞാനത്തിന്റെ അടിസ്ഥാനമായ സ്നേഹമാണ് ക്രിസ്തീയ വളർച്ചയെ വെളിവാക്കുന്നത് എന്നതാണ്. പരി. റൂഹായ്ക്ക് മാത്രമേ യഥാർത്ഥമായ ദൈവിക ജ്ഞാനത്തിന്റെ മർമ്മങ്ങളെ വിവേചിപ്പാൻ സാധിക്കൂ. ഈ ദൈവാത്മാവ് ആണ് സുവിശേഷ സത്യങ്ങൾ മനുഷ്യർക്ക് വ്യക്തമാക്കി കൊടുക്കുന്നത്. പൗലോസ് അപ്പോസ്തോലൻ ഇവിടെ ദൈവാത്മാവിനെ കൂടാതെ ദൈവത്തെ അറിയുവാൻ സാദ്ധ്യമല്ല എന്ന് മാനുഷിക സാദൃശ്യത്തിലൂടെ ചൂണ്ടിക്കാട്ടുന്നു.

## സെപ്റ്റംബർ 28
## സ്ലീബാപെരുനാളിനുശേഷം
## രണ്ടാം ഞായർ

**മത്താ. 15: 12-20, 1 കോരി. 2:14-3:9**

**നടപ്പുകൾ 5:17-32**

സന്ധ്യയുടേയും പ്രഭാതത്തിന്റെയും ഏവൻ ഗേലിയോനുകൾ 14-ാം അദ്ധ്യായത്തിന്റെ അവസാന ഭാഗവും 15-ാം അദ്ധ്യായത്തിൽ 20-ാം വാക്യം വരേയും തുടർച്ചയായി ഉണ്ട്. അതുകൊണ്ട് ഈ ഭാഗത്തെ പ്രധാന ചിന്തകൾ പൊതുവായി ഇവിടെ കുറിക്കുകയാണ്.

യേശു തമ്പുരാന്റെ ശുശ്രൂഷാ മേഖല വ്യാപകവും, സാമാന്യ ജനങ്ങളെ കൊണ്ട് നിറഞ്ഞതുമായി മാറിയപ്പോൾ യേശുവിന്റെ സ്വാധീനവും നേതൃത്വവും എങ്ങനെയെങ്കിലും നിഷ്പ്രഭമാക്കുക യഹൂദ നേതൃത്വത്തിന്റെ നിലനിൽപ്പിന്റെ പ്രശ്നമായി മാറി. അതിനു ശാസ്ത്രി-പരീശ സംഘം തെരഞ്ഞെടുത്ത രണ്ടു മാർഗ്ഗങ്ങളായിരുന്നു വാക്കിലും പ്രവൃത്തിയിലും യേശുവിനെ കുടുക്കുവാനുള്ള സമീപനം. ഇതിൽ രണ്ടാമത്തേതാണ് പരാമർശഭാഗത്തുള്ളത്.

പരീശ സമ്പ്രദായത്തിലെ ഒഴിച്ചുകൂടാനാവാത്ത നിഷ്ഠയായിരുന്നു ഭക്ഷണത്തിനു മുമ്പ് കൈകഴുകുക എന്നത്. പുരോഹിതനിഷ്ഠകൾ എടുത്തു പറയുന്ന ന്യായപ്രമാണ സൂചനയിൽ (ലേവ്യ 22:1-16) ഇതു വ്യക്തമായി നിഷ്കർഷിക്കുന്നുണ്ട്. അനുഷ്ഠിക്കപ്പെടേണ്ടത് എന്ന നിലയിൽ പാരമ്പര്യങ്ങൾക്ക് നിയമത്തിന്റേതിനേക്കാൾ കുറഞ്ഞ സ്ഥാനമാണ് ഉണ്ടായിരുന്നത് എങ്കിലും അതിനെ കവച്ചു വെക്കുന്ന നിലയിലായി എന്നാണ് യേശു വ്യക്തമാക്കുന്നത്.

15:4-6 വാക്യങ്ങൾ നോക്കുക-പിതാവിനേയും മാതാവിനേയും ബഹുമാനിക്കണം എന്നുള്ള കൽപ്പനയുടെ ആചരണത്തിൽ വന്നു കൂടാവുന്ന ചില നഷ്ടങ്ങൾക്കും ബദ്ധപ്പാടുകൾക്കും പരിഹാരമായി "പൂർണ്ണ ഹൃദയത്തോടെ നിന്റെ ദൈവമായ കർത്താവിനെ സ്നേഹിക്കേണം" എന്നുള്ളതാണു സർവ്വ പ്രധാനമായ കൽപന, ഇതാചരിക്കുവാനായി മറ്റേതു ലംഘിച്ചാലും കുറ്റമില്ല എന്നവർ പഠിപ്പിച്ചു വന്നു. ഈ വ്യാഖ്യാനമനുസരിച്ച് ഒരാളിനോടു സ്വന്തം പിതാവൊ മാതാവൊ തനിക്കു ന്യായമായി ലഭിക്കേണ്ട എന്തെങ്കിലും ഒരു സാധനം ആവശ്യപ്പെട്ടാൽ; അതു ദൈവത്തിനു വഴിപാടായി കൊടുക്കാമെന്നു ഞാൻ നിശ്ചയിച്ചുപോയി എന്നു പറഞ്ഞൊഴിയാം. പിന്നീട് ആ സാധനത്തിൽ വളരെ തുച്ഛമായ ഒരംശം ആചാര്യന്മാർക്കു കൊടുത്താൽ അവർ അത് ഒഴിവാക്കി കൊടുക്കുകയും ചെയ്യും. ചുരുക്കിപ്പറഞ്ഞാൽ അഞ്ചാം കൽപ്പനയുടെ ആചരണത്തിൽ നിന്നും രക്ഷപെടുവാനായി ഇങ്ങനെ ഒരു വലിയ അനീതി ദൈവനാമത്തിൽ അവർ ചെയ്തു വന്നു.

ആവശ്യങ്ങളിലിരിക്കുന്ന മാതാപിതാക്കൾക്ക് സഹായം നൽകാതെ ദൈവത്തിനു സമർപ്പിക്കുന്നതിലൂടെ അപ്പനേയും അമ്മയേയും ബഹുമാനിക്ക എന്ന കൽപ്പന ലംഘിക്കുന്നു. അതേപോലെ തന്നെയാണ് ഭക്ഷണത്തിനു മുമ്പുണ്ടായിരുന്ന കൈകഴുകൽ നിഷ്ഠയായി പറയുന്നതിനേയും യേശു വിമർശിക്കുന്നത്. ചരിത്രപരമായിതന്നെ യഹൂദന്മാർ നിയമവ്യാഖ്യാനത്തിന്റെ ഈ ദൂഷിക വലയത്തിൽ പെട്ട് ഉഴലുകയായിരുന്നു. നിയമങ്ങൾ വ്യാഖ്യാന തലങ്ങളിൽ വിരുദ്ധങ്ങളാവുന്നിടത്ത് മികച്ച വ്യാഖ്യാതാവായിട്ടാണ് യേശുതമ്പുരാൻ മിക്കപ്പോഴും യഹൂദന്മാരെ സമീപിക്കുന്നത്.

കൈകഴുകലിനേക്കാൾ പ്രധാനം ഭക്ഷണവും, ഭക്ഷണത്തേക്കാൾ പ്രാധാന്യം മനുഷ്യനും ആണെന്ന് യേശു തമ്പുരാൻ വിവക്ഷിക്കുന്നു. മതമെന്നത് യേശുവിനെ സംബന്ധിച്ച് നിയമത്തിന് ഉപരിയായ കാരുണ്യത്തിന്റെയും സഹാനുഭൂതിയുടേയും ഉറവിടമാണ്. മറിച്ച് യഹൂദന്മാർക്കാകട്ടെ മതവും നിയമവും ആചാരവും ചില അനുഷ്ഠാനങ്ങളും മാത്രമായിരുന്നു. അവ തീർത്തും ബാഹ്യങ്ങളും, നിയമ അനുഷ്ഠാനത്തിന്റെ പരിധിക്കുള്ളിൽ വരുന്ന ചടങ്ങുകളുമായിരുന്നു. ശബ്ബത്ത്, ഉത്സവങ്ങൾ, അനുഷ്ഠാനങ്ങൾ ഇവയെല്ലാം സംബന്ധിച്ച് യേശുവിന്റെ വ്യാഖ്യാനം ദൈവരാജ്യ ദർശനത്തിന്റെ മനുഷ്യകേന്ദ്രമായ വിശാല കാഴ്ചപ്പാടിൽ നിന്നുകൊണ്ടുള്ളതായിരുന്നു.

ശ്ലീഹാവായനയിലൊന്നായ നടപ്പുകൾ 5:17-32 വായിക്കുക. അപ്പോസ്തോലന്മാർ സന്നിദ്രിം സംഘത്തിനു മുമ്പിൽ ഹാജരാക്കപ്പെടുന്ന രണ്ടാമത്തെ സംഭവം. ക്രിസ്തു മാർഗ്ഗത്തിനെതിരെയുള്ള ആദ്യകാല എതിർപ്പ് പ്രധാനമായും സാദൂക്യരിൽ നിന്നായിരുന്നു. പരീശരും ഈ സംഘത്തിൽ അംഗങ്ങളായിരുന്നു. എങ്കിലും അവരുടെ സാന്നിദ്ധ്യം ക്രിസ്ത്യാനികൾക്കെതിരെയുള്ള എതിർപ്പ് ഒരു പരിധിവരെ മയപ്പെടുത്തുന്നതിനുപകരിച്ചു.




മഹാപുരോഹിതനും സാദുക്യരും ജയിലിലടച്ച അപ്പോസ്തോലർ അത്ഭുതകരമായി രക്ഷപെടുന്നു. ജയിലിന്റെ കവാടങ്ങൾ തുറക്കപ്പെട്ടതായി പുതിയ നിയമത്തിലുള്ള അത്ഭുതങ്ങൾ പുരാതന കാലഘട്ടത്തിൽ പരക്കെ നിലനിന്നിരുന്ന ഒരു വിശ്വാസത്തിന്റെ പ്രതിഫലനമായി ജരമ്യാസ് എന്ന വേദപണ്ഡിതൻ അഭിപ്രായപ്പെടുന്നു. 'കർത്താവിന്റെ ദൂതൻ' എന്ന പ്രയോഗം ദൈവത്തിന്റെ തന്നെ സാന്നിദ്ധ്യത്തെയാണ് സൂചിപ്പിക്കുന്നത്. ദൈവംതന്നെ നേരിട്ട് ഇടപെടുന്നതായുള്ള ചിത്രീകരണമാണിത്. അവൻ അവരെ ധൈര്യപ്പെടുത്തി. ശിഷ്യന്മാർ മഹാപുരോഹിതനു നൽകുന്ന മറുപടി 'മനുഷ്യനെക്കാൾ അനുസരിക്കേണ്ടത് ദൈവത്തെയാണ്' എന്നത്രെ. ഈ വാക്കുകൾ യുക്തി പൂർവ്വമായ മറുപടി എന്നതിനേക്കാൾ തങ്ങളുടെ ഉറച്ച ബോധ്യവും അതിന്റെ പ്രഖ്യാപനവുമായി വേണം കാണുവാൻ.

തെക്കുവശത്തെ ശ്ലീഹാവായനകൂടി ശ്രദ്ധിക്കുക. കൊരിന്തു സഭയിലെ പ്രശ്നങ്ങളിൽ വളരെ പ്രധാനപ്പെട്ടത് അധികാരത്തിന്റെയും നേതൃത്വത്തിന്റെയും പേരിൽ ഉണ്ടായ മത്സരവും വിഭജനവും ആയിരുന്നു. ഈർഷ്യയും പിണക്കവും വച്ചു പുലർത്തുന്നവരായി വിശ്വാസികൾ തീർന്നു. പ്രശ്നങ്ങൾ ശതഗുണീഭവിച്ചിരിക്കുന്നു. നേതൃനിരയിലെ പോരുകളിൽ ഈ ലോകത്തിൽ സ്ഥാനവും, പ്രതാപവും അധികാരവും നേടിക്കൊടുക്കാനുള്ള ആവേശമാണ് വെളിവാകുന്നത്. തങ്ങളുടെ താത്പര്യങ്ങൾ സംരക്ഷിക്കാൻ വേണ്ടി വേദപുസ്തകത്തിന്റെ ആകമാന സന്ദേശവുമായോ, യേശുക്രിസ്തുവിന്റെ സ്വഭാവവുമായോ കാര്യമായ ബന്ധമില്ലാത്തതും വല്ല ഉപദേശത്തിലും തൂങ്ങി വിശ്വാസത്തിന്റെ കാതലായ കാര്യങ്ങളെ അവഗണിച്ചു കളയുന്നതാണ് സാമാന്യ സ്വഭാവം. എന്നാൽ സഭയുടെ യഥാർത്ഥ ദൗത്യം വിശ്വാസികൾക്ക് കാട്ടികൊടുക്കുന്നവരാണ് ദൈവത്തിന്റെ കൂട്ടുവേലക്കാർ ഇന്നു ദൈവവേല എന്നു വിശേഷിപ്പിക്കാറുള്ള സ്വരക്ഷയും, സ്വസുഖവും, സർഗ്ഗപ്രാപ്തിയും നേടുന്ന പ്രവണത ഇതിനെതിരാണ്. പിരിവുകളിലും, ഉൾപിരിവുകളിലും കൂടി ദൈവികത നഷ്ടപ്പെട്ടിരിക്കുന്ന ഇന്നത്തെ സാഹചര്യങ്ങളിൽ സുവിശേഷത്തിന്റെ പേരിൽ നടക്കുന്ന മുതലെടുപ്പുകളെ നിഷ്പ്രഭമാക്കാൻ പോരുന്ന ക്രിസ്താനുകരണം ആണ് ആവശ്യം. ആക്ഷരികമായി നിയമത്തെ പിൻതുടരാതെ ദൈവത്തെ അനുസരിച്ച്, ക്രിസ്തുവിന്റെ കൂട്ടുവേലക്കാരായി മറ്റുള്ളവർക്ക് (സഹവിശ്വാസികൾക്കും) ദൈവസ്നേഹത്തിന്റെയും, ദൈവനീതിയുടേയും പ്രകാശം പകരുന്നവരായി നാം തീരണം.

## ഒക്ടോബർ 5
## സ്ലീബായ്ക്കു ശേഷം മൂന്നാം ഞായർ

**ലൂക്കോ. 16:1–13, റോമർ 8: 1–11**

പ്രഥമ ദൃഷ്ട്യാ അൽപ്പം ചിന്താക്കുഴപ്പം ഉണ്ടാക്കുന്ന ഒരു ഉപമയാണ് കർത്താവ് ഇവിടെ ഉപയോഗിക്കുന്നത്. കാര്യസ്ഥന്റെ മേലുള്ള യജമാനന്റെ ദോഷാരോപണം പരമാർത്ഥമായിരുന്നു. യജമാനന്റെ വസ്തുവകകൾ അന്യാധീനപ്പെടുത്തുക, കണക്കുകൾ തിരുത്തുക മുതലായ കുറ്റങ്ങളൊന്നും ചെയ്തിട്ടില്ലെങ്കിലും വളരെ ആഡംബരത്തിൽ ജീവിക്കുകയും, യജമാനന്റെ കാര്യങ്ങളിൽ വേണ്ടത്ര ശ്രദ്ധയില്ലാതെ കഴിയുകയും ചെയ്തു വന്നു.

നിന്റെ കാര്യസ്ഥതയിലെ കണക്കു തരിക-ഈ കണക്കു ചോദ്യം അവസാന ന്യായവിധിയെ മാത്രം ഉദ്ദേശിക്കുന്നതല്ല. ഇടയ്ക്കിടെ ദൈവം മനുഷ്യനു നൽകുന്ന ഓരോ താക്കീതുകൾ ആയി ഗണിക്കാം. നമ്മിൽ സമർപ്പിതമായിരിക്കുന്ന കഴിവുകൾ-അവ ധനപരമായാലും മറ്റെന്തായാലും എല്ലാം ദൈവത്തിന്റെ ദാനമാണ്. നാം അതിന് അപ്പോഴപ്പോൾ തിരുമുമ്പാകെ കണക്കു കൊടുക്കേണ്ടവരാണ്, ദൈവേഷ്ടത്തിനെതിരായി അവയെ വിനിയോഗിച്ചാൽ കാര്യസ്ഥതയിൽനിന്നു നാം ബഹിഷ്ക്കരിക്കപ്പെടും എന്നു പ്രത്യേകം ഇവിടെ അനുസ്മരിപ്പിക്കുന്നു. കാര്യസ്ഥതയുടെ അവസാനിപ്പിക്കൽ മരണത്തേയോ, നമ്മുടെ കഴിവുകളുടെ നാശത്തേയോ സൂചിപ്പിക്കുന്നതായി ഗണിക്കാം.

ആ കാര്യസ്ഥൻ ചെയ്യുവാൻ ആഗ്രഹിക്കാത്ത കിളയും, ഭിക്ഷയാചിക്കലും ദൈവേഷ്ടത്തിനു പ്രീതികരമായ പുണ്യ പ്രവൃത്തികളത്രെ. ദൈവദാനമായി തനിക്കു ലഭിച്ച കഴിവുകൾ അവയുടെ സാക്ഷാൽ ഉടമസ്ഥനെ മറന്ന് സ്വന്തം പ്രയോജനത്തിനായി മാത്രം വിനിയോഗിച്ച് തഴമ്പിച്ചുപോയ ഈ മനുഷ്യനു വീണ്ടും ദൈവത്തിങ്കലേക്കു തിരിയുന്നത് കയ്പേറിയതായി തോന്നുന്നു. എന്നാൽ ഈ കഴിവുകൾ നഷ്ടപ്പെട്ടാൽ കഴിഞ്ഞു കൂടുവാൻ മറ്റു മാർഗ്ഗങ്ങൾ കാണായ്കയാൽ- ഇതു ദൈവത്തിൽനിന്നു വിട്ടുനിന്നാൽ മനുഷ്യന്റെ പൂർണ്ണമായ നിസ്സഹായതയെയാണ് സൂചിപ്പിക്കുന്നത്-ആ കാര്യസ്ഥൻ പരിഭ്രാന്തനായി തീരുന്നു.

യജമാനൻ ജോലിയിൽനിന്നും തന്നെ പിരിച്ചു വിടും. എന്നു ബോധ്യമായപ്പോൾ കടുത്ത അവിശ്വസ്തതയാണ് അയാൾ കാട്ടുന്നത്. എങ്കിലും അയാൾ കുശാഗ്ര ബുദ്ധി ആയിരുന്നു. സ്വാർത്ഥതയിൽ ഉടലെടുത്ത പ്രയോഗിക ബുദ്ധി, തക്ക കൗശല പ്രയോഗത്തിന് അയാളെ പ്രേരിപ്പിക്കുന്നു. യജമാനന്റെ താത്പര്യങ്ങളെ തീരെ അവഗണിച്ചുകൊണ്ട് അവൻ സ്വന്തഭാവിക്കു വേണ്ടി തന്റെ കഴിവുകളെ വിനിയോഗി

ക്കും. അതുകൊണ്ട് യജമാനൻ അവനെ ശ്ലാഘിച്ചു. ബുദ്ധിപൂർവ്വം-ദീർഘദൃഷ്ടിയോടുകൂടി അവൻ പ്രവർത്തിച്ചു. അവന്റെ ചുമതലാബോധരഹിതവും, അന്യായവുമായ പ്രവൃത്തിയേയല്ല അവന്റെ ദീർഘദൃഷ്ടിയേയാണ് പ്രശംസിക്കുന്നത്. അതു മാത്രമാണ് ഈ ഉപമയിലെ സർവ്വ പ്രധാനമായ പാഠവും.

(വാക്യം 8) ഈ ഉപമയെക്കുറിച്ചുള്ള നമ്മുടെ കർത്താവിന്റെ നിരൂപണം തുടർന്ന് ആരംഭിക്കുകയാണ്, ലൗകികമായ ലക്ഷ്യപ്രാപ്തിക്കു മാത്രമായി ഈ തലമുറയിൽ-ഈ ലോകത്തിൽ-പരിശ്രമിക്കുന്ന ആളുകൾ; നല്ല ആളുകൾ ആത്മികമായ തങ്ങളുടെ ലക്ഷ്യത്തിനായി പരിശ്രമിക്കുന്നതിൽ പ്രത്യക്ഷപ്പെടുത്തുന്നതിനേക്കാൾ കൂടുതൽ ബുദ്ധിയും ദീർഘ ദൃഷ്ടിയും കാണിക്കുന്നു. വേറൊരു വിധത്തിൽ പറഞ്ഞാൽ ഇഹലോകത്തിന്റെ മക്കൾ ഈ ലോകത്തെ സേവിക്കുന്നതിൽ കാണിക്കുന്നിടത്തോളം തീക്ഷ്ണത പ്രകാശത്തിന്റെ മക്കൾ ദൈവസേവനത്തിൽ പ്രത്യക്ഷപ്പെടുത്തുന്നില്ല. അൽപം കൂടി വിശദമാക്കിയാൽ ലോകമനുഷ്യർ അവരുടെ കാര്യ സാദ്ധ്യത്തിനുവേണ്ടി പ്രദർശിപ്പിക്കുന്ന കാര്യക്ഷമതയുടെ ഒരംശം പോലും വെളിച്ചത്തിന്റെ മക്കളായ ക്രിസ്തുവിശ്വാസികൾക്ക് ഇല്ലാതെ പോകുന്നതു പരിതാപകരമെന്നത്രെ.

"ഈ അയഥാർത്ഥ ദ്രവ്യം കൊണ്ട് നിങ്ങൾ സ്നേഹിതരെ സമ്പാദിച്ചുകൊള്ളുവിൻ" - ധനത്തിന്റെ വിനിയോഗത്തെക്കുറിച്ച് കർത്താവിന്റെ അതി മഹത്തായ ഒരു നിർദ്ദേശമാണിത്. ധനം ഉപയോഗിച്ചു സ്നേഹിതരെ സമ്പാദിക്കുന്ന ഒരു വ്യാപാര മനോഭാവമല്ല ഇവിടെ അർത്ഥമാക്കുന്നത്. സ്നേഹത്താൽ പ്രേരിതരായി ഔദാര്യമായി ദാനം ചെയ്യുന്നവർക്ക് ആ ദാനം സ്വീകരിക്കുന്നവരുടെ സ്നേഹം സ്വാഭാവികമായിത്തന്നെ ലഭിക്കും. അവർ ദാതാക്കൾക്കുവേണ്ടി പ്രാർത്ഥിക്കും. ആ കാര്യസ്ഥനെപ്പോലെ ദീർഘദൃഷ്ടിയോടുകൂടി-നിത്യ കൂടാരത്തിലേക്ക് - സ്വർഗ്ഗത്തിലേക്കു ദൃഷ്ടി വെച്ചുകൊണ്ട് നാം അതിനെ വിനിയോഗിക്കണം. കാര്യസ്ഥൻ അവനെ ഏൽപ്പിച്ച ധനം, താൻ ബഹിഷ്ക്കരിക്കപ്പെടുമ്പോൾ സ്വീകരിക്കുവാൻ സ്നേഹിതന്മാരുണ്ടാകത്തക്കവണ്ണം വിനിയോഗിച്ചു. അതുപോലെ നാമും നമ്മുടെ ചുറ്റും കാണുന്ന സാധുക്കളുടേയും അവശരുടേയും സഹായത്തിനായി നമ്മുടെ ധനം വിനിയോഗിക്കണം.

ശ്ലീഹാ വായന ശ്രദ്ധിക്കുക. ഇന്നത്തെ വായനയിലെ അവസാന 3 വാചകങ്ങളുടെ ഒരു വ്യാഖ്യാനം തരാം. പരിശുദ്ധാത്മാവിനെ സംബന്ധിച്ചുള്ള വെളിപാട് വേദപുസ്തകത്തിൽ ക്രമാനുഗതമായിട്ടാണ് കാണപ്പെടുന്നത്. ആദ്യം സൃഷ്ടിപ്പിൽ ദൈവത്തിന്റെ ശക്തിയായും, പിന്നീട് ജ്ഞാനമായും ഒടുവിൽ വി. ത്രിത്വത്തിൽ മൂന്നാമത്തെ ആള്ത്വമായും അവനെ നാം കാണുന്നു. മനുഷ്യന് പുതു ജനനം നൽകുന്നതും അവനെ ജഡസ്വഭാവത്തിൽ നിന്ന് ആത്മ സ്വഭാവത്തിലേക്ക് നയിക്കുന്നതും, സകല സത്യത്തിലും വഴി നടത്തുന്നതും പരി. റൂഹാ തന്നെ. 3 വസ്തുതകൾ റൂഹാ നമുക്ക് മനസിലാക്കി തരുന്നു. (1) മനുഷ്യൻ പാപിയാണെന്നുള്ള സത്യം. പാപം ഒരു യാഥാർത്ഥ്യമാണെന്നും, പാപത്തോടുള്ള ആസക്തി മനുഷ്യനിൽ അന്തർലീനമാണെന്നും വേദപുസ്തകത്തിന്റെ പ്രാരംഭ ഭാഗം തന്നെ പഠിപ്പിക്കുന്നു. (2) പാപിയായ മനുഷ്യന് ക്രിസ്തുയേശുവിലൂടെ വീണ്ടെടുപ്പ് സാധ്യമാണ്. കൃപ അർഹതയില്ലാത്ത നമുക്കുള്ള ദൈവത്തിന്റെ ദാനമാണ്. അർഹതയില്ലാത്ത ലോകത്തിന് നൽകപ്പെട്ട ദൈവത്തിന്റെ ദാനമാണ് ക്രിസ്തു. (റോമ. 8:10) ജീവൻ എന്ന വാക്കിന് ഗ്രീക്കിൽ 2 പദങ്ങൾ ഉപയോഗിക്കുന്നു. (a) ബയോസ് (b) സോവേ എന്നും എല്ലാ ജീവജാലങ്ങളെയും ഉദ്ദേശിച്ചാണ് 'ബയോസ്' എന്ന് ഉപയോഗിച്ചിരിക്കുന്നത്. എന്നാൽ സോവേ-നിത്യജീവനാണ്-ബയോസ് മരണത്തോടുകൂടി അവസാനിക്കുന്നു. എന്നാൽ സോവേ നിത്യ ജീവനാണ്. ബയോസ് മരണത്തോടുകൂടി അവസാനിക്കുന്നു. എന്നാൽ സോവേ നില നിൽക്കുന്ന ജീവനാണ്. (3) പ. റൂഹാ സകല സത്യത്തിലും വഴി നടത്തുന്നു. സത്യം എന്നത് മനുഷ്യന്റെ കണ്ടുപിടുത്തമല്ല. ദൈവത്തിന്റെ ദാനമാണ്. ഒരു കാലത്ത് ശരിയെന്നു വിചാരിച്ചിരിക്കുന്നത് ഇന്നു തെറ്റെന്നു ബോധ്യപ്പെടുത്തുന്നതും, സഭയേയും വ്യക്തികളേയും ശരിയായ ദിശയിൽ ചലിപ്പിക്കുന്നതും പരിശുദ്ധാത്മാവാണ്. അതുകൊണ്ട് ദൈവത്തിന്റെ ക്രമാനുഗതമായ വെളിപ്പാടിനെ നമുക്കു മനസിലാക്കി തരുന്നത് പരിശുദ്ധാത്മാവാണ് എന്നുള്ള സത്യം മനസിലാക്കി ശരിയായ രീതിയിൽ ബുദ്ധിയോടെ ജീവിപ്പാൻ ദൈവാത്മാവ് നമുക്ക് സംഗതിയാക്കട്ടെ.

❖

# മാനുഷിക ബന്ധങ്ങളെ വീണ്ട് എടുക്കുക

**-മാർ ഒസ്താത്തിയോസ്**

**പരുമല:** കലുഷിതമായിക്കൊണ്ടിരിക്കുന്ന മാനുഷിക ബന്ധങ്ങളെ ക്രിസ്തീയ മൂല്യങ്ങളുടെ വെളിച്ചത്തിൽ വീണ്ടെടുക്കുവാനും പ്രാർത്ഥനാപൂർവ്വമായ കരുതലും പങ്കിടലും അനുഭവ യാഥാർത്ഥ്യമാക്കണെമെന്നും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ജനങ്ങളെ ഉൽബോധിപ്പിച്ചു.

സെന്റ് ഗ്രീഗോറിയോസ് സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ പരുമല മാർ ഗ്രീഗോറിയോസ് ഓഡിറ്റോറിയത്തിൽ നടന്ന 5-ാമത് ഓർത്തഡോക്സ് കുടുംബ സംഗമത്തിൽ 'Save a child' പദ്ധതി ഉൽഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു മെത്രാപ്പോലീത്ത.

റവ. ഫാ. ഡോ. കെ. എം. ജോർജിന്റെ നേതൃത്വത്തിൽ നടന്ന കുടുംബ സംഗമത്തിൽ നാഷണൽ ക്രിസ്ത്യൻ കൗൺസിലിന്റെ പ്രസിഡന്റ് അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത മുഖ്യ പ്രഭാഷണവും, അഭി. മെത്രാപ്പോലീത്തന്മാരായ മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, എന്നിവർ അനുഗ്രഹ പ്രഭാഷണവും നടത്തി.

S.G.O.S.-ന് ന്യൂസിലന്റ്, ജപ്പാൻ, ഇൻഡ്യ, ഗൾഫ് നാടുകൾ, യൂറോപ്യൻ നാടുകൾ, അമേരിക്ക, കാനഡ തുടങ്ങിയ സ്ഥലങ്ങളിലായി 650-ൽ പരം അംഗങ്ങൾ ഉണ്ടെന്നും, മലങ്കരയിലെ എല്ലാ ഇടവകകളിലും S.G.O.S. പ്രവർത്തകർ ഉണ്ടാകുവാൻ തക്കവണ്ണം എല്ലാവരും പ്രാർത്ഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്യണമെന്നും ജനറൽ സെക്രട്ടറി മോനി കല്ലംപറമ്പിൽ തന്റെ പ്രസംഗത്തിൽ അഭ്യർത്ഥിച്ചു.

കുട്ടികളുടെ വിഭാഗമായ Junior S.G.O.S ന്റെ പ്രവർത്തനങ്ങൾ മിസ് സിന്ധ്യാ മാത്യു വിവരിച്ചു. പരിശുദ്ധ പരുമല തിരുമേനിയുടെ ജീവിതരീതികളായ പ്രാർത്ഥനയും ഉപവാസവും, ദീനാനുകമ്പയും, ചെറുപ്പം മുതൽ പഠിക്കുന്നതിനും, പ്രവൃത്തി പഥത്തിൽ കൊണ്ടുവരുന്നതിനുള്ള അവസരം കുട്ടികളായ തങ്ങൾക്കും ലഭിക്കുന്നതിൽ ദൈവത്തിനു നന്ദി കരേറ്റി. കേരളത്തിലെ ഏറ്റവും മികച്ച കോളജ് പ്രിൻസിപ്പലിനുള്ള കേരളാ ഹയർ എഡ്യുക്കേഷൻ ട്രസ്റ്റിന്റെ ഇക്കഴിഞ്ഞ അദ്ധ്യയന വർഷത്തിലെ ഡോ. എം. വി. പൈലി അവാർഡിന് അർഹനായ കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പലും S.G.O.S ഉപദേശക സമിതി അംഗവുമായ പ്രൊഫ. ഇ. ജോൺ മാത്യു കൂടാരത്തിലിനെ യോഗം അനുമോദിച്ചു.

വൈദിക സെമിനാരി പ്രൊഫസറും ശ്രുതി സ്കൂൾ ഓഫ് മ്യൂസിക് ഡയറക്ടറുമായ റവ. ഫാ. എം. പി. ജോർജ്ജ് സംഗീതത്തെപ്പറ്റി ക്ലാസ്സ് എടുത്തു. അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്, ഡീക്കൻ ഐസക് ബി. പ്രകാശ് എന്നിവർ വിദ്യാർത്ഥികൾക്ക് ക്ലാസ്സ് എടുത്തു. റവ. ഫാ. ഡോ. മാത്യു വൈദ്യൻ, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, തങ്കച്ചൻ ജോൺ, ജോർജ്ജ് വർഗീസ് കാട്ടുപറമ്പിൽ, ഷാജി വി.മാത്യു എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിൽ നടന്ന തുറന്ന ചർച്ചയിൽ ഉയർന്നുവന്ന ചോദ്യങ്ങൾക്ക് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, റവ. ഫാ. ഡോ. കെ. എം. ജോർജ്ജ്, റവ. ഫാ. ഡോ. മാത്യു വൈദ്യൻ എന്നിവർ ഉത്തരം നല്കുകയും ക്രിയാത്മകമായ നിർദ്ദേശങ്ങളെ സ്വാഗതം ചെയ്യുകയും ചെയ്തു. എല്ലാ ആഴ്ചയിലും S.G.O.S വിദ്യാർത്ഥികൾക്കുവേണ്ടി അരമണിക്കൂർ നേരത്തെ പ്രാർത്ഥന മുടങ്ങാതെ നടത്തിയ നോബിൾ മാത്യുവിന് വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡന്റ് അഭി. യൗസേബിയോസ് തിരുമേനി സമ്മാനം നല്കി അനുമോദിച്ചു.

കോട്ടയം ജില്ലയിൽ ഹർത്താൽ ആയിരുന്നിട്ടും അവിടെ നിന്നുള്ള പ്രതിനിധികൾ രാവിലെ തന്നെ പരുമലയിൽ എത്തിയിരുന്നു. ഗൾഫ് ഉൾപ്പെടെയുള്ള വിവിധ ഭാഗങ്ങളിൽ നിന്ന് 208 പ്രതിനിധികൾ സമ്മേളനത്തിൽ സംബന്ധിച്ചു. കുടശനാട് യുവജന പ്രസ്ഥാനത്തിന്റെയും M.G.O.C.S.M. അംഗങ്ങളുടെയും, ബഹറിൻ, ദോഹ, യു.എ.ഇ., ഇടവകയിൽ നിന്നുള്ള പ്രതിനിധികളുടെയും സാന്നിധ്യം പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു.

ശ്രീ. ഐസൻ കൂടാരത്തിൽ, ബാബു സാമുവേൽ (ദോഹ) ജോസ് പീറ്റർ (ബഹറിൻ) ഷാജി വി. മാത്യു (മാവേലിക്കര) തങ്കച്ചൻ ജോൺ, മോനി കല്ലംപറമ്പിൽ (സൗദി) തുടങ്ങിയവർ വിവിധ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി.

*Advt.*



# FEASTS OF THE FIRST CHRISTIAN SAINT MARY- MOTHER OF GOD

*Fr. M. S. Skariah*

Why Saint Mary is given so much honour in our Church, and how does this sort of honour square with the lowly maiden portrayed in the gospels? In art and literature also St. Mary is treated as a symbol of the Church, in one meaning 'Church' as the body of Christian believers, and in the other 'Church' as the institution through which the faithful could have salvation. She has a special place in the birth of the Church, being the only woman mentioned by name among those waited and prayed together for the coming of the Holy Spirit in the Church initially.

The analogy of St. Mary and the church has been in the Holy Church tradition from the very earliest times. The perspective of the early Church Fathers has always been high about St. Mary and the

H. Church, which were very essential in the christological order of the economy of salvation. The primary interest of the Fathers in linking St. Mary, an individual, the real first Christian, with the entire Body of Christ, the Church, and vice versa, was always to highlight the plan of salvation, seen from the designs of God.

St. Mary willingly accepted her role in God's plan of incarnation and she is also viewed as the example of the perfect co-operation of man with God, which is the ideal of all Christians. In this sense she is the first and greatest of all the saints. In the Holy Scripture St. Mary is explicitly honoured, in that all generations shall call her 'blessed' because she believed the word of God and willingly accepted the message of God Almighty passed through the angel Gabriel.

It is noteworthy that the earliest icons and mosaics always show St. Mary with the Child her lap. She is significant because of Him. The Slavonic Icon of the Mother of God of the Sign - Znamenaya (referring to Isaiah 7: 14) is different. Here the child is not in St. Mary's lap, or in her arms: He is in her womb. Christ was not only in her womb but also in her heart. At the time of His incarnation, and throughout His life, St. Mary had the Gospel in her heart (Luke 2: 19,51). Therefore, she is the first Christian, and her faith and feasts challenge us today.

**Feasts of St. Mary**

The feasts in honour of St. Mary attract our attention. Our Church calendar is very ancient, and the feast of St. Mary has remained the same since their inception. The liturgical material arranged for the celebration of the festivals is more extensive, and more doctrinally explicit. It includes to Vespers, Matins, Morning Prayer, Promeon and Sedras. This emphasises its significances to the worshippers. Further material added in the form of ancient traditional hymns and scriptural readings give us a glimpse into ethos of the feasts. All the feasts of. St. Mary have fixed dates in our calendar.

St. Mary's title affirmed by the third ecumenical council of Ephesus in 431 in Greek is 'Theotokos'. As it is not easy to translate accurately and concisely, it is often simply transliterated. The formation of Christian doctrine since fourth century and the New Testament apocryphal writings of the second and fourth centuries are the source, both of the imagery of the liturgical texts for these feasts, and their iconography as well. Those writings are available in 'The Apocryphal New Testament, edited by J.K. Elliott, and published by the Clarendon Press, Oxford. They were written to cater for widespread interest among Christians in details of St.

Mary's life to which no reference at all is made in the New Testament. The 'Protevangelium of James' explains of the miraculous birth of infant Mary, and her early years, until her betrothal to Joseph. It then tells the story of the annunciation and birth of Lord Jesus, based on Luke's account, and of the visit of the wise men, from Mathew's. 'The Assumption of the Virgin' tells of her death, and its miraculous circumstances, funeral, arrival of disciples trom different parts of the world, and recounts how Christ bore her soul to heaven. These apocryphal writings responded to the needs of the Christians, particularly in the East, where they were originated. They were circulated in all parts of the Church, in various languages and versions.

According to the New Catholic Encyclopaedia, the oldest feast was a remembrance of St. Mary on December 26, at first it was a part of Christmas liturgy, then its date was changed as 1 st January. The Annunciation was recalled in Advent by the mid sixth century, on March 25. Emperor Maurice (d.602) made the feast on August 15 of the falling asleep of the Mother of the Lord (Dormition), the later Assumption Feast universal in his territory. The observation of the feasts of Nativity of St. Mary (September 8) and the Presentation (February 2) started on those fixed dates from the late sixth century. In the seventh century, Oriental monks introduced these feasts to the West.

**Feast of Glorification Decem her 26**

This seems to be the earliest commemoration of St. Mary. There was no liturgical cult of Mary in the first three centuries. The first evidence of such came from Arabia in the fourth century, when women inaugurated an annual festival, at which special cakes called collyrides were distributed.

On the second day of Christmas, the Christian Churches give glory and praise to the most holy mother of God, who bore our Lord, and God and Saviour Jesus Christ. It is held as a part and continuation of the Christmas celebration, all the faithful come together to glorify St. Mary, the Mother of God, and to celebrate a triumphant, common feast in her honour.

**Feast of the Blessing of Seeds January 15**

Special prayers are offered to St Mary on this agricultural based feast to intercede with Christ for His heavenly blessings on the seeds sown by farmers for a good harvest. This feast has been influenced by the Syriac version of the Coptic tradition. According to this narrative, soldiers followed the Holy Family fleeing from Tel Basta. There was no possible place of shelter as they were passing through a path along side a field of corn. As the soldiers came near almost, the Holy Family entered into the field of grown corn and hid them from being seen by the soldiers. The stalks of corn, which were two meters high, were sufficient for their protection. It surprised the on looking farmers. The soldiers soon arrived and questioned the farmers about the fleeing family. The farmers showed the flawless standing corn to the soldiers. As they were convinced that nobody had passed through the field, they rode off. Later, the Holy Family came out of the hiding, continued their journey and the farmers were blessed with a good harvest.

**Feast of Annunciation March 25**

The feast of Annunciation is a great feast as well as a joyous occasion. The New Testament Apocryphal writings provide light on Mary's early life. When the most holy Virgin had lived and served in the Temple at Jerusalem for eleven years, and was by then fourteen years old. When she was entering her fifteenth year of age, the priests informed her that, according to the Law, she could no longer remain in the Temple but must be betrothed and married. But, to the great surprise of all the priests, Mary replied that she had dedicated herself to God and wished to be a maiden forever till her death and enter into wedlock with no one. Then, by God's providence and inspiration, Zechariahs, the high priest, in consultation with the other priests, chose twelve men from the clan of David so that they might entrust Virgin Mary to one of them to preserve her virginity and care for her. She was thus entrusted to Joseph, an old man from Nazareth and a kinsman of hers. In his house, the most holy Virgin continued to live in the same manner as in the Temple of Solomon, passing her time in reading the sacred Scriptures, in prayer, in pondering on the work of God, in fasting and in handwork. She neither left the house, nor took interest in worldly matters. She generally conversed very little with anyone, and never without a particular need. She was intimate only with the two daughters of Joseph. The mighty Archangel Gabriel appeared in the chamber of the most

*Continue...34*

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി – 682 308

**ചോദ്യം**

### 1 തെസ്സലോന്യർ –5

1. കർത്താവിന്റെ നാൾ എങ്ങനെയാണ് വരുന്നത്?
2. സഭാ സഹോദരങ്ങൾ കർത്താവിന് എങ്ങനെയുള്ളവർ ആണ്?
3. കർത്താവിനുള്ളവർ എങ്ങനെ സുബോധമുള്ളവർ ആയിരിക്കണം?
4. എപ്പോഴും ഒരുങ്ങിയിരിക്കണം എന്നു പ്രബോധിപ്പിക്കുന്ന വാക്യം ഏത്?
5. സഭാംഗങ്ങൾക്കുള്ള 15 പ്രബോധനങ്ങൾ എഴുതുക?

**ഉത്തരം**

### 1 തെസ്സലോന്യർ – 3, 4

1. ശരി
2. തിമൊഥെയോസിനെ (V:2)
3. പൗലോസിനും സംഘത്തിനും ആശ്വാസം പകരുന്നതായിരുന്നു. (V:7)
4. അവരുടെ തിരിച്ചുവരവിനായി വേദനപ്പെടണം, തിരിച്ചുവരവിൽ മരിച്ചവർ ഉയിർക്കും പോലെ സന്തോഷിക്കണം (V:9)
5. a) ഞങ്ങളുടെ കാലടികളെ നിങ്ങളിലേക്ക് ദൈവം നയിക്കട്ടെ.

   b) നിങ്ങളുടെ സ്നേഹം ഞങ്ങളുടേതുപോലെ പരസ്പരം എല്ലാ മനുഷ്യർക്കും വേണ്ടി കവിഞ്ഞൊഴുകട്ടെ.

   c) കർത്താവ് വിശുദ്ധന്മാരുമായി വരുമ്പോൾ ദൈവമുമ്പാകെ കുറ്റമറ്റവരും വിശുദ്ധന്മാരുമായി നിങ്ങൾ കാണപ്പെടട്ടെ.
6. ദൈവത്തിന്റെ ഇഷ്ടം നിങ്ങളുടെ ശുദ്ധീകരണം തന്നെ (V: 4:3)
7. പരിശുദ്ധാത്മാവിനെ തരുന്ന ദൈവത്തെത്തന്നെ തുച്ഛീകരിക്കുന്നു (V: 4:8)
8. a) അധികമായി വർദ്ധിച്ചു വരണം – ജോലി ചെയ്താൽ വളരും

   b) പുറത്തുള്ളവരോട് മര്യാദ–മര്യാദയില്ലാത്ത പെരുമാറ്റം ആപൽക്കരം.

   c) ഒന്നിനും മുട്ടില്ലാത്തവരാക്കി – കഠിനാദ്ധ്വാനത്താൽ മുട്ടുമാറും

   d) അടങ്ങിപ്പാർക്കണം – കർത്താവ് വരുന്നതിനാൽ എടുത്തു ചാടരുത്.

   e) സ്വന്തം കാര്യം നോക്കാതിരിക്കരുത് – ചിലർ മടിപിടിച്ചിരിക്കുന്നു.

   f) സ്വന്തകൈകൊണ്ട് വേല ചെയ്യുക (2 തെസ്സ. 3:10)

   g) വേലയിൽ അഭിമാനം – ഏതു ജോലിയും അഭിമാനകരം
9. സെമിറ്ററി എന്ന വാക്കിന്റെ അർത്ഥം 'ഉറക്കസ്ഥലം' എന്നാണ്.
10. സ്ത്രീകളുടെ ശവസംസ്ക്കാരക്രമത്തിലെ




# മലങ്കരസഭ വാർത്തകൾ

## അനുമോദിച്ചു

**കോട്ടയം:** 2003 ഓഗസ്റ്റ് 14-ാം തീയതി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വച്ച് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ Merit Evening -ൽ 2002-03 അദ്ധ്യയന വർഷത്തിൽ വിവിധ പരീക്ഷകളിൽ റാങ്കുകൾ നേടിയ ഓർത്തഡോക്സ് സഭാംഗങ്ങളായ കുട്ടികളെ അനുമോദിച്ചു. അഭി. പൗലൂസ് മാർ പക്കോമിയോസ് തിരുമേനി മുഖ്യ പ്രഭാഷണം നടത്തി, അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ സ്വാഗതം ആശംസിച്ചു.

റാങ്ക് നേടിയവർ:- മെറിൻ ഈപ്പൻ (S.S.L.C.) 1-ാം റാങ്ക്; ആൻ മേരി അലക്സ് (S.S.L.C.) 7-ാം റാങ്ക്; നിഷിത മോഹൻ ഫിലിപ്പ് (S.S.L.C.) 8-ാം റാങ്ക്; ബിബിൻ കെ. ബേബി (S.S.L.C.) 9-ാം റാങ്ക്; മെറിൻ അന്നം ജോർജ്ജ് (S.S.L.C.) 11-ാം റാങ്ക്; റ്റോണി ജോൺ (S.S.L.C.) 13-ാം റാങ്ക്; ദിവ്യാ റേച്ചൽ ജോർജ്ജ് (I.C.S.E.) 1-ാം റാങ്ക്; ജോർജ്ജി രാജൻ ജോർജ്ജ് (Higher Secondary-93%); ദിവ്യ എലിസബേത്ത് കുര്യൻ (B.Sc. Food Science) 1-ാം റാങ്ക്; ഷൈനോ ഹന്നാ വർഗീസ് (B.Sc. Chemistry) 1-ാം റാങ്ക്; ഷേർലി കോശി (B.Sc. Maths) 2-ാം റാങ്ക്; സൂസൻ ചാണ്ടി (B.Sc. Food Science) 2-ാം റാങ്ക്; മെർലി മാത്യു (B.Sc. Physics) 2-ാം റാങ്ക്; അനുമോൾ എ. പി. (B.Sc. Chemistry) 2-ാം റാങ്ക്; സിജി തോമസ് (B.Sc. Maths) 3-ാം റാങ്ക്; വീണാ കുറിയാക്കോസ് (B.Ed) 2-ാം റാങ്ക്; സാനു തോമസ് (M.A.-Hindi) 3-ാം റാങ്ക്; ബിനു വി. തോമസ് (M.Sc. Geology) 3-ാം റാങ്ക്;

## പ്രത്യാശാ കൗൺസലിംഗ് സെന്റർ



**ഹരിപ്പാട്:** സെന്റ് തോമസ് ഓർത്തഡോക്സ് മിഷൻ സെന്ററിൽ പുതുതായി ആരംഭിച്ച പ്രത്യാശാ കൗൺസലിംഗ് സെന്ററിന്റെ ഉദ്ഘാടനം അഭി. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ബാലഭവന്റെ 17-ാമത് വാർഷികവും നടത്തി.

ഫാ. ഡോ. ഒ. തോമസ് കൗൺസലിംഗ് പ്രോഗ്രാം പരിചയപ്പെടുത്തി. ജില്ലാ പഞ്ചായത്ത് അംഗം ജോൺ തോമസ്സ്, ഫാ. റ്റി. സി. ജോൺ, തോമസ്സ് മാത്യു എന്നിവർ ആശംസാ പ്രസംഗം നടത്തി. ഫാ. ജേക്കബ് മാത്യു സ്വാഗതവും എസ്സ് തങ്കച്ചൻ കൊല്ലമല നന്ദിയും രേഖപ്പെടുത്തി. എല്ലാ തിങ്കളാഴ്ചയും ഉച്ചയ്ക്ക് 2 മണി മുതൽ കൗൺസലിംഗ് സേവനം ആവശ്യമുള്ളവരും കൗൺസലിംഗ് പഠിക്കുന്നതിന് താല്പര്യമുള്ളവരും ഈ സൗകര്യം പ്രയോജനപ്പെടുത്തണം.

## റാങ്ക് നേടി



എം. ജി. യൂണിവേഴ്സിറ്റിയിൽ നിന്നും എം. എ. (ഇന്റർ നാഷണൽ റിലേഷൻസ്) യിൽ 2-ാം റാങ്കു ലഭിച്ച ജിപ്സൻ വി. പോൾ. മാമ്മലശ്ശേരി മാർ മീഖായേൽ ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ അദ്ധ്യാപകനായ ഇദ്ദേഹം മേച്ചേരിൽ പൈലിയുടെ പുത്രനാണ്.

## നിയമിച്ചു



മലങ്കര ഓർത്തഡോക്സ് യുവജന പ്രസ്ഥാനം സുൽത്താൻ ബത്തേരി ഭദ്രാസന വൈസ് പ്രസിഡന്റായി ഫാ. മാത്യൂസ് വാഴക്കുന്നത്തിനെയും സെക്രട്ടറിയായി ജോയി തേവലക്കാട്ടിനെയും അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ നിയോഗിച്ചു.

## അക്ഷരങ്ങളുടെ ആചാര്യന് സ്നേഹോപഹാരം



**കോട്ടയം:-** മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക ജിഹ്വയായ 'മലങ്കരസഭ'യുടെ മുഖ്യപത്രാധിപരായി പതിനഞ്ചു വർഷം അക്ഷരങ്ങളിലൂടെ ആത്മാവിനെ സന്നിവേശിപ്പിച്ച്, ഭക്തിയും യുക്തിയും കാഴ്ചകളും ദർശനങ്ങളും സമുന്വയിക്കുന്ന ഉൾക്കാഴ്ച വായനക്കാർക്കു സമ്മാനിച്ച ആദരണീയനായ ഡോ. ജേക്കബ് കുര്യനച്ചന് മലങ്കരസഭ പത്രാധിപസമിതി സ്നേഹോപഹാരങ്ങൾ അർപ്പിച്ചു. ഓഗസ്റ്റ് 26 ചൊവ്വാഴ്ച 11-ന് പത്രാധിപസമിതി അദ്ധ്യക്ഷൻ അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ദേവലോകം സണ്ടേസ്ക്കൂൾ കോൺഫ്രൻസ് ഹാളിൽ കൂടിയ യോഗത്തിൽ റവ. ഫാ. റ്റി. ജെ. ജോഷ്വാ, റവ. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, ശ്രീ. കെ. വി. മാമ്മൻ എന്നിവർ അച്ചന്റെ സേവനങ്ങളെ പ്രകീർത്തിച്ചു. 'മലങ്കരസഭ'യുടെ പുതിയ പത്രാധിപർ ഫാ. ഡോ. ജോൺ പണിക്കർ സ്വാഗതവും റവ. ഫാ. അലക്സി മാത്യൂസ് നന്ദിയും പ്രകാശിപ്പിച്ചു.

# മലങ്കരസഭ വാർത്തകൾ




## കുരിശിൻ തൊട്ടി കൂദാശ ചെയ്തു



നാഗ്പൂർ: സെന്റ് ഗ്രിഗോറിയോസ് ഇടവക വകയായി പ. പരുമല തിരുമേനിയുടെ നാമത്തിൽ പണി കഴിപ്പിച്ച കുരിശിൻതൊട്ടിയുടെ പ്രതിഷ്ഠാ കർമ്മം കൽക്കട്ടാ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. സ്തേപ്പാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

## രാജസ്ഥാനിലെ പാലിയിൽ പുതുതായി പണിത ദൈവാലയം കൂദാശ ചെയ്തു

രാജസ്ഥാൻ: ഡൽഹി ഭദ്രാസനത്തിൽപ്പെട്ട രാജസ്ഥാനിലെ പാലിയിൽ വി. ഗീവറുഗീസ് സഹദായുടെ നാമത്തിൽ പണിത ദൈവാലയത്തിന്റെ കൂദാശ കർമ്മം ഓഗസ്റ്റ് 9, 10 തീയതികളിൽ മുംബൈ ഭദ്രാസനാധിപൻ അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. 9-ാം തീയതി പാലിയിൽ എത്തിച്ചേർന്ന മെത്രാപ്പോലീത്തായെ ഇടവക വികാരി ഫാ. റ്റി. ജെ. ജോൺസനും ഇടവകാംഗങ്ങളും ചേർന്നു സ്വീകരിച്ചു. കൂദാശാനന്തരം ചേർന്ന പൊതു സമ്മേളനത്തിൽ മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു. ഫാ. ജോയിക്കുട്ടി വർഗീസ്, ഫാ. കോശി തോമസ്, വികാരി ഫാ. റ്റി. ജെ. ജോൺസൺ, മാത്യൂസ് ഡാനിയേൽ, മത്തായി കെ. എന്നിവർ ആശംസകളർപ്പിച്ചു സംസാരിച്ചു. കൂദാശയോടെ അനുബന്ധിച്ചു പ്രസിദ്ധീകരിക്കുന്ന കൂദാശാ സ്മരണികയുടെ പ്രകാശനം അഭിവന്ദ്യ തിരുമേനി നിർവ്വഹിക്കുകയുണ്ടായി. ജോഡ്പൂർ മാർ ഗ്രിഗോറിയോസ് ഇടവകയുടെ ചാപ്പലായിട്ടാണു ജോഡ്പൂരിൽ നിന്നും 70 കി.മീ. അകലെയുള്ള ഈ പുതിയ ദൈവാലയം. മലങ്കര സഭാ മാസികയിലൂടെ ഈ ഇടവകയെ സാമ്പത്തികമായി സഹായിച്ചിട്ടുള്ള എല്ലാവരോടുമുള്ള നന്ദി അറിയിക്കുന്നു.

## വഞ്ചിത്ര മാർ ബസ്ഹാനനിയ സണ്ടേസ്ക്കൂളിന് 6-ാം തവണയും അവാർഡ്



കോഴഞ്ചേരി:- വഞ്ചിത്ര മാർ ബസ്ഹാനനിയ ഇടവകയിലെ സണ്ടേസ്ക്കൂൾ തുടർച്ചയായ 6-ാം തവണയും തുമ്പമൺ ഭദ്രാസനത്തിലെ ബെസ്റ്റ് മോഡൽ സണ്ടേസ്ക്കൂളായി തെരഞ്ഞെടുക്കപ്പെട്ടു. ജീവകാരുണ്യദിന സ്തോത്ര കാഴ്ചയിലും, സണ്ടേസ്ക്കൂൾ കവർ കളക്ഷനിലും ഒന്നാം സ്ഥാനവും, കാണിക്കയിനത്തിൽ മൂന്നാം സ്ഥാനവും ഇത്തവണയും ഈ സണ്ടേസ്ക്കൂളിനാണ്.

## ഒക്ടോബർ അഞ്ച് വൈദിക സെമിനാരി ദിനം:

കോട്ടയം: ഒക്ടോബർ അഞ്ച് വൈദിക സെമിനാരി ദിനമായി ആചരിക്കണമെന്ന് പ. കാതോലിക്കാ ബാവാ പള്ളികൾക്ക് അയച്ച കല്പനയിൽ ആഹ്വാനം ചെയ്തു.

അന്നേ ദിവസം വൈദിക സെമിനാരികൾക്ക് വേണ്ടി പ്രാർത്ഥിക്കുകയും സെമിനാരി ദിനകവർ പിരിവ് വിജയിപ്പിക്കുകയും ചെയ്യണം. പള്ളികൾക്ക് അയച്ച കല്പനയിൽ നിന്നും:

സഭാജീവിതത്തിൽ വൈദികസ്ഥാനികളുടെ നേതൃത്വം വേദപുസ്തകാടിസ്ഥാനമുള്ള പുരാതന പാരമ്പര്യമാണ്. വിശുദ്ധിയും, വിജ്ഞാനവും, വിവേകവുമുള്ള വൈദികരെ പരിശീലിപ്പിക്കുന്ന വൈദിക സെമിനാരികളുടെ പ്രാധാന്യം എത്രമാത്രമെന്ന് എല്ലാവർക്കും അറിവുള്ളതാണ്. നമ്മുടെ വൈദിക സെമിനാരികളെ നാം പ്രത്യേകമായി ഓർത്തു പ്രാർത്ഥിക്കുകയും അവയുടെ പ്രവർത്തനത്തിൽ പിന്തുണയ്ക്കുകയും ചെയ്യുന്ന ദിവസമാണല്ലോ "വൈദിക സെമിനാരി ദിനം". ഈ വർഷം, ഒക്ടോബർ അഞ്ചാം തീയതി ഞായറാഴ്ചയാണ് വൈദിക സെമിനാരിദിനം.

കോട്ടയത്തെ നമ്മുടെ മാതൃസെമിനാരിയും, നാഗപ്പൂരെ നമ്മുടെ സെമിനാരിയും അവയുടെ ദർശനത്തിലും പ്രവർത്തനത്തിലും കൂടുതൽ പുരോഗമിക്കുന്നു എന്നു പറയുവാൻ നമുക്കു സന്തോഷമുണ്ട്. ഒരു വർഷം നീണ്ടു നിൽക്കുന്ന പ്രായോഗിക പരിശീലന പദ്ധതിയിൽ വളരെ പ്രയോജനകരമായും വിജയകരമായും നമ്മുടെ വൈദിക വിദ്യാർത്ഥികൾ പങ്കു ചേർന്നു കൊണ്ടിരിക്കുന്നു. ഇൻഡ്യയുടെ നാനാഭാഗത്തുമുള്ള വിവിധ കേന്ദ്രങ്ങളിലാണ് വിദ്യാർത്ഥികളെ അയയ്ക്കുന്നത്. ഈ സേവന പരിശീലന പദ്ധതി വളരെ ചെലവുള്ളതാണെങ്കിലും ഇതു മൂലം ലഭിക്കുന്ന പ്രായോഗിക ജ്ഞാനം വളരെയേറെയാണ്. സെമിനാരികളെ പ്രാർത്ഥനയിൽ ഓർക്കുകയും കൈയയച്ചു സഹായിക്കുകയും ചെയ്യുന്ന സെമിനാരി സുഹൃത്തുക്കളുണ്ടെന്നറിയുന്നതിൽ നമുക്ക് അഭിമാനമുണ്ട്.

ഈ വർഷത്തെ സെമിനാരി ദിനമായ ഒക്ടോബർ അഞ്ചിന് നമ്മുടെ എല്ലാ പള്ളികളിലും സെമിനാരികളെക്കുറിച്ച് പറഞ്ഞ്, പ്രത്യേകിച്ച് പ്രാർത്ഥിക്കണം. സെമിനാരികളുടെ പ്രധാന വരുമാനമാർഗ്ഗമായ സെമിനാരി ദിന കവർ പിരിവിൽ എല്ലാവരും ആത്മാർത്ഥമായി സഹകരിക്കണം. ഒക്ടോബർ അഞ്ചിന് വി. കുർബ്ബാനയില്ലാത്ത പള്ളികളിൽ അതിനടുത്ത് വി. കുർബ്ബാന ഉള്ള ഞായറാഴ്ച സെമിനാരി ദിനമായി ആചരിക്കണം. സെമിനാരി ദിനത്തിലെ കാണിക്കയും, പള്ളിയിൽ നിന്നുള്ള പ്രത്യേക സംഭാവനയും, കവർ പിരിവിന്റെ തുകയും സമാഹരിച്ച് 2003 ഒക്ടോബർ 31-നു മുമ്പായി, പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. 98, കോട്ടയം-1, കേരള 686001 എന്ന വിലാസത്തിൽ അയച്ചു കൊടുക്കണം. കോട്ടയം സെമിനാരിയിൽ തുക സ്വീകരിച്ച് രണ്ടു സെമിനാരികൾക്കുമായി പങ്കുവയ്ക്കുവാനാണ് ക്രമീകരിച്ചിട്ടുള്ളത്.

സെമിനാരികളെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുന്ന നിങ്ങളെ എല്ലാവരെയും ദൈവം അനുഗ്രഹിക്കട്ടെ.

holy Virgin, as per the prophesy of Prophet Daniel and the will of God to fulfil the promise made to Adam, when he was forced to leave the Paradise, as well as what was revealed to the prophets from time to time. At the precise moment she was holding the Book of the Prophet Isaiah in her lap and was pondering on his great prophecy: 'Behold, a virgin shall conceive and bear a son'. Gabriel appeared to her in angelic light and said to her: 'Rejoice, thou that art highly favoured, the Lord is with thee! and so forth, just as is explained in the Gospel of St. Luke. With this angelic greetings and the descent of the Holy Spirit, the salvation of mankind and the renewal of creation were set in motion in the most miraculous way. The Archangel turned the first page of the story of the New Testament with the word 'Rejoice! to reveal the joy that the New Testament signifies for mankind and for the entire creation.

The incarnation of the Word was not only the work of Father, Son and Holy Spirit - the first consenting, the second descending, and the third overshadowing - but it was also the work of the will and the faith of the Virgin. Without the three divine persons this design could not have been set in motion, but like wise the plan could not have been carried into effect without the consent and faith of ever pure Virgin. Only after teaching and persuading her does God make her His Mother and receive the flesh from her, which she consciously wills to offer Him. Just as He was conceived by His own free choice, so in the same way she became His Mother voluntarily and with Her free consent. She is always overtly connected with her voluntary self-sacrifice, her courage and her purity, which allowed her to be the Mother of our God. Only vis a vis His incarnation is her importance stressed.

The Orthodox Church always celebrate this feast on its exact day, 25th March, even if it falls on Good Friday, Holy Saturday or Easter itself. In normal case, there won't be Holy Eucharist on Good Friday or weekdays of the Holy Lent. But the Holy Church instructs to have the celebration of Holy Eucharist and the feast first and then to have the Good Friday service if the Good Friday comes on 25th March.

That is why we celebrate the feast of Annunciation as so joyful and radiant for all the faithful.

.......*Next Issue*

❖

പാവനസ്മരണയ്ക്ക്

17-ാം ചരമവാർഷികം

24-09-2003



# REV. FR. YAKKOOB O.I.C.

**Bethany Ashramam, R. Perunad**

*Inserted by:-*

സന്തപ്ത കുടുംബാംഗങ്ങൾ

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*

**THE MALANKARA SABHA**, CATHOLICATE OFFICE, KOTTAYAM-686 038

ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന്



ഒരു വിശ്വാസി, ഡിട്രോയിറ്റ്

PRINTED AND PUBLISHED BY FR. T. A. EDAYADI FOR ORTHODOX VISWASA PARIPALANA SAMATHY, KOTTAYAM
PRINTED AT GRAPHIC SYSTEMS & CO., MALLAPPALLY, PH:0469-2784163, 2785522 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER RS.